# സുഭദ്രാർജ്ജുനം

## ഭാഷാനാടകം.

തോട്ടയ്ക്കാട്ട ഇക്കാവമ്മ

ഉണ്ടാക്കിയത.

മൂന്നാം പതിപ്പ

കോഴിക്കോട

ഗട്ടൻബർഗ്ഗ അച്ചുകൂടത്തിൽ അച്ചടിച്ചത.

൧൯൦൬.

൩ണ വ.]

# സുഭദ്രാൎജ്ജുനം

## ഭാഷാനാടകം.

തോട്ടയ്ക്കാട്ട ഇക്കാവമ്മ

ഉണ്ടാക്കിയത.

മൂന്നാം പതിപ്പ്

കോഴിക്കോട

ഗട്ടൻബെൎഗ്ഗ അച്ചുക്കൂടത്തിൽ അച്ചടിച്ചത.

൧൦൮൮.

൩ അണ വൃ.]

# അവതാരിക.

രസകരമാകുംവണ്ണം "കൃത്യാകൃത്യോപദേശം" ചെയ്യുകയാ
നാടകോദ്ദേശം എന്നു വിദ്വാന്മാർ അഭിപ്രായപ്പെട്ടിരിക്കു
ഈ ഗുണം ഈ കൃതിയ്ക്കു പൂർത്തിയായി ഉണ്ടോ എന്നും, ഇത
നക്കും നിലനില്പുണ്ടോ അല്ലയോ എന്നും വിധിപറയേ
ാവിശ്യത ഭാവിയായ കാലത്തിന്നാകയാൽ, ഇതിനെക്കുറിച്ചു
ുടെ മനസ്സു ആയാസപ്പെടുത്തീട്ടു ഒരു പ്രയോജനവും ഇല്ല.
ാൽ, ജനസാമാന്യത്തിന്റെ വിദ്യാഭിവൃദ്ധിക്കുപകരിക്കുന്ന
ലയാളഭാഷയുടെ കഷ്ടാവസ്ഥയെ കഴിയുന്നതും പരിഹരി
നുള്ളതായ ഈ പരിശ്രമം ഗ്രന്ഥകർത്രിക്കു വളരെ അഭി
ന്ദനത്തിന്നു തക്കതായ ഒരു കാരണമായി തീരുമെന്നു
. ഇവിടെ സമാസിച്ചു പറയുന്നു. അബലകൾക്കു സഹജ
യിരിക്കുന്ന അനേകം കൃത്യങ്ങളുടെ ഇടയിൽ ഉണ്ടാക്കിയ
്യാകയാൽ ഇതിൽ അററകുററങ്ങൾ ഉണ്ടാകുവാൻ ഇടയുള്ള
ാണ്ടു, അവയെ ചൂണ്ടിക്കാണിച്ചുതരേണമെന്നു, എന്റെ
ഹോദരിക്കുവേണ്ടി, സ്വജനങ്ങളായിരിക്കുന്ന വായനക്കാ
: ഞാൻ വിനയത്തോടെ ആവശ്യപ്പെടുന്നു.

൧൭ മിഥുനം ൧൦൮൭ — ടി. കെ. കെ. എം.

# മുഖവുര.

ഈ ലോകത്തിൽ പരോപകാരത്തിൽ പരമായിട്ടൊരു ധൎമ്മവുമില്ലെന്ന സൎവ്വസമ്മതമായിട്ടുള്ളതാണല്ലൊ. എന്നാൽ ആ പരോപകാരം തന്നെ പലവിധമായി കാണാവുന്നതാണ. അതിൽ ജനങ്ങൾക്ക ഏതവിധേനയും ജ്ഞാനാഭിവൃദ്ധിയെ ചെയ്ത പരിഷ്കരിപ്പിക്കുന്നതാണ മുഖ്യമായിട്ടുള്ളത എന്ന ആരും സമ്മതിക്കാതെ ഇരിക്കുന്നതല്ല. ഇപ്രകാരമുള്ള ജ്ഞാനാഭിവൃദ്ധിയെ ചെയ്തുകൊടുക്കുന്നതിൽ പല മാൎഗ്ഗങ്ങളും ഉണ്ട. അതിൽ ഒന്ന പലവിധങ്ങളായ നൽകാവ്യങ്ങളെ ഉണ്ടാക്കി തദ്വാരാ ശ്രീരാമ യുധിഷ്ഠിരാദിമഹാന്മാരെ പോലെ സദാചാരപരന്മാരായിരിക്കേണ്ടതാണെന്നും രാവണാദികളെപ്പോലെ ദുരാചാരനിരതന്മാരായിരിക്കരുതെന്നും മറ്റും സന്മാൎഗ്ഗങ്ങളെ അനുഭവസാക്ഷികമായികാണിച്ചുകൊടുത്ത ഉപദേശിക്കുന്നത ശ്ലാഘനീയമായ ഒരു കാൎയ്യമാകുന്നു. ശ്ലോ. കാവ്യം യശസെൎത്ഥകൃതെ. വ്യവഹാരവിദെശിവെതരക്ഷതയെ. സദ്യഃ പരനിൎവൃതയെ. കാന്താസംമിതതയോപദെശയുജെ എന്ന മഹാന്മാർ പറഞ്ഞിരിക്കുന്നു. കാവ്യനിൎമ്മാണത്തിന്റെ ഫലം 1 യശസ്സ. 2 ദ്രവ്യസമ്പാദ്യം. 3 ലോകവ്യവഹാരജ്ഞാനം. 4 പാപനിവൃത്തി. 5 പരമനിൎവൃതി. 6 തന്റെ പ്രിയവല്ലഭയെപോലെ മനസ്സിനെ രമിപ്പിച്ചുംകൊണ്ട സദുപദേശത്തെ ചെയ്യുക. ഇതുകളാകുന്നു.

ഇത്രയും ഫലവത്തായ ഈ കാൎയ്യം പ്രായേണ തൎക്കവ്യാകരണാദി ശാസ്ത്രപണ്ഡിതന്മാരായ വിദ്വാന്മാൎക്കൊഴികെ അസാദ്ധ്യമായിട്ടുള്ളതാകുന്നു. കണക്കുകൂട്ടുന്നതായാൽ ലോകത്തിലുള്ള ജനങ്ങളിൽ നൂറിന്ന അഞ്ചുകണ്ട സംസ്കൃതവിദ്വാന്മാരും അവരിൽതന്നെ നൂറിന്ന അഞ്ചുകണ്ട കവികളും ഉണ്ടായിരിക്കുമൊ എന്ന വളരെ സംശയമാണ. ഇങ്ങിനെയിരിക്കെ പ്രായേണ അജ്ഞമാരായ സ്ത്രീകളിൽ വിദുഷികളും കവികളും ഈ പ്രകാരം ഉണ്ടായിരിക്കുമൊ എന്ന ഊഹിപ്പാനെ അവകാശമില്ല. കാൎയ്യസ്ഥി

വം ഇങ്ങിനെയിരിക്കുമ്പോൾ നമ്മുടെ മലയാളത്തിൽ അവിടവിടെയായി അല്പം ചില വിദുഷിമാരും കവികളും ഉണ്ടെന്നു കേൾക്കുന്നതിൽ പൊന്നിൽ പരിമളംപോലെ സകലജനങ്ങൾക്കും കൌതുകത്തെ ഉണ്ടാക്കിത്തീൎക്കുമെന്നു നിസ്സംശയമാണ്. ഈ കേരളത്തിൽ അല്പമായി ചില വിദുഷികളും കവികളും ഉണ്ടെന്നു മുമ്പ വിവരിച്ചതിൽ ഗണകന്മാരുടെ ചെറുവിരലിന്നു അവകാശിയായ തോട്ടെയ്ക്കാട്ടു കുഞ്ഞിക്കാവു എന്ന ഒരു വിദുഷിയാൽ കുറെ നാൾ മുമ്പെ സുഭദ്രാൎജ്ജുനം എന്ന ഒരു ഭാഷാനാടകം നിൎമ്മിക്കപ്പെടുകയും അതു നമ്മുടെ അഭിപ്രായത്തിന്നു അയക്കപ്പെടുകയും ചെയ്തിട്ടുണ്ടായിരുന്നതിനെ നാം അന്നു നല്ലവണ്ണം പരിശോധിക്കുകയും സന്തോഷപുരസ്സരം എട്ടു അനുമോദന ശ്ലോകങ്ങളെ ഉണ്ടാക്കി അയക്കുകയും ചെയ്തിട്ടുണ്ടായിരുന്നു. ആപുസ്തകം ഉടനെ തന്നെ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിട്ടുമുണ്ടായിരുന്നു. ആ പുസ്തകത്തിന്റെ ഇപ്പോൾ രണ്ടാംപതിപ്പിന്നു ഇത്രവേഗത്തിൽ സംഗതിവന്നതുകൊണ്ടുതന്നെ അതിന്റെ പ്രചാരബാഹുല്യവും, എഫ്- ഏ. പരീക്ഷക്കു മലയാളം ടെക്സ്ററാക്കി വെച്ചതായി കാണുന്നതുകൊണ്ടു സൎവ്വകലാശാലയുടെ സാരജ്ഞതയും പ്രകൃതഗ്രന്ഥത്തിന്റെ യോഗ്യതയും വെളിവാവുന്നതാണെല്ലൊ. ഇതു നാം മുമ്പ വായിച്ചതാണെങ്കിലും ഇപ്പോഴും നമ്മുടെ ഹൃദയത്തിന്നു പുതുതായി തന്നെ തോന്നുവാനിടയായി കാണുന്നതുകൊണ്ടു നാം ആശ്ചൎയ്യപ്പെടുന്നു. അഥവാ അത്ര ആശ്ചൎയ്യപ്പെടുവാനില്ലെന്നും തോന്നുന്നുണ്ടു. എന്തുകൊണ്ടെന്നാൽ ശ്ലോകം. പ്രതിക്ഷണം യന്നവതാമുപൈതി തദേവരൂപം രമണീയതായാഃ എന്നു പ്രാചീനകവിവചനമുണ്ടല്ലൊ. ഏതായാലും ഈ ഗ്രന്ഥകൎത്രിയായ വിദുഷി ഇനിയും ഈ മാതിരി അനേകം ഗ്രന്ഥങ്ങളുടെ നിൎമ്മാണത്തിൽ ശ്രദ്ധാവതിയായി കാണ്മാനും ദീൎഘായുഷ്മതിയായിരിപ്പാനും നാം ആഗ്രഹിച്ചുംകൊണ്ടു ഈ പ്രസംഗത്തെ തൽക്കാലം ഇവിടെ അവസാനിപ്പിക്കുന്നു.

കോഴിക്കോടു
6. 6. 02.

മാനവിക്രമ എട്ടൻ രാജാ [ഒ

# ശ്രീ.

സുധാമാധുൎയ്യം യൽ പരിവഹതി ഭാഷാരമണിതിർ
ന്നിബദ്ധാഭിസ്തത്ര പ്രസനിരവദ്യാസേപദ്യതയാ
തദേതൽ പ്രത്യഗ്രം ജനയതി സുഭദ്രാൎജ്ജുനമിതി
പ്രതീതന്നാമ്നാ ചിത്തേ പ്രമദമതുലം നാടകമഹോ ॥ ൧ ॥

ഭാഷാസൂക്തിനിബന്ധനാനി ബഹവഃ കുൎവ്വന്തി നാമാധുനാ
ദോഷം കഞ്ചന തേഷു നാവകലയേ ജ്ഞാനാമി നോ വാഗ്ഗുണാൻ
ഏഷാകാപികൃതിഃ പ്രസഹ്യ കതരതെ ഭദ്രാൎജ്ജുനാഖ്യാവതീ
ജോഷം പ്രാപ്യ മനോ ധൃതാസ്ഥമസകൃൽ ഭൂയോപി സംപ്രേക്ഷണേ

കണ്ണൂളങ്ങരെ വാരിയത്ത രാമവാരിയർ.

---

ഇക്കാലത്താൎത്തപെണ്ണുന്ന തെറ്റുകളകന്നുള്ളോരെഴുത്തെങ്കിലും
ഒക്കാലും ശരിയാക്കിയിങ്ങെഴുതിയാലൊട്ടല്ലതാല്പൎയ്യമാം
ഇക്കാണുന്നൊരു ചാരുനാടകമദൃഷ്ടാക്ലിഷ്ടശബ്ദാൎത്ഥമാ
യിക്കാവമ്മ ചമച്ചതോൎത്തുൾക്കന്നുള്ളത്താമോദിനൌ.

ഈ സുഭദ്രാൎജ്ജുനം ഇതുവരെ ഉണ്ടായിട്ടുള്ള എല്ലാ ഭാഷാനാടകങ്ങളേയും ലാളിത്യംകൊണ്ടും മാധുൎയ്യംകൊണ്ടും അതിശയിച്ചിരിക്കുന്നു എന്നു പറയുന്നതിന്നു ഞാൻ ഒട്ടും മടിക്കുന്നില്ല.

കേരളവൎമ്മ
വലിയ കോയിത്തമ്പുരാൻ

---

സദ്വൃത്തത്തിലുമില്ല ഭേദമമലശ്ലോകത്തിലോ കേവലം
ഭേദം നാസ്തി സമസ്തസൽകവിവരശ്രേണീപ്രിയം ഭാവുകെ ।
വിദ്യാമോദനവും സമം പുനരലങ്കാരാദിരാമപ്രഭാ
ഏതെന്നിൻ കവിതക്കുമിന്നു ഭവതിക്കും പാൎത്തിലെല്ലാം സമം ॥

മാനവിക്രമനേട്ടൻതമ്പുരാൻ.

---

നന്നായിട്ടുന്നഭദ്രത്തെയുമമലയശോ
രാശികൊണ്ടിന്നരാജ്യ
ത്തിന്നെല്ലാമുൽകൃഷ്ടതയെത്തെയുമഴകിലണ
ച്ചിട്ടീനാടകത്തെ
ധന്യംഭംഗ്യാധരിച്ചിപ്പൊഴിതിൽ വിലസിടും
നാടകങ്ങൾക്കശേഷം
മാന്യപാൎത്താൽസുഭദ്രാൎജ്ജുനതയതണയു
ന്നുണ്ടെന്നൽകൊണ്ടൽവേണി

കൊടുങ്ങല്ലൂർ കൊച്ചുണ്ണിതമ്പുരാൻ.

---

നവീനകവിതകൾ പലതും ഞാൻ ഇയ്യിടെ വായിച്ചിട്ടുണ്ട. എന്നാൽ സുഭദ്രാൎജ്ജുനംപോലെ രസം അതുകളിൽ ഒന്നും എനിക്ക ഉണ്ടായിട്ടില്ലെന്ന സത്യമായി ഞാൻ പറയുന്നു. ശ്ലോകങ്ങളുടെ സാരള്യവും മാധുൎയ്യവും ഇടക്കിടെയുള്ള വാക്യങ്ങളിൽ കാണുന്ന ചാതുൎയ്യവും ഭംഗിയും ഇത്ര എന്ന അളവില്ല എന്നപറവാൻ ഞാൻ ഒട്ടും മടിക്കുന്നില്ല. അൎത്ഥത്തിന്ന ക്ലിഷ്ടത ഒട്ടും കൂടാതെ പ്രാസഭംഗിവരുത്തുന്നത സംസ്കൃതകവനങ്ങളിൽ തന്നെ വളരെ പ്രയാസമുള്ളതാണ. എന്നാൽ ഈ വിധം അൎത്ഥപുഷ്ടിയും പ്രാസഭംഗിയും മലയാളഭാഷയിൽ ഉണ്ടാക്കുന്ന ശ്ലോകങ്ങൾക്ക വരുത്തുന്നത അത്യന്തം പ്രയാസമാകുന്നു എന്നുള്ളതിലേക്ക സംശയമില്ല. വിദുഷിയായി ബുദ്ധിശാലിനിയായിരിക്കുന്ന ഈ സ്ത്രീയുടെ കവനത്തിൽ പലേടങ്ങളിലും അൎത്ഥപ്രാസവും അതിഭംഗിയായി ചേൎന്ന കാണുന്നതിൽ ഞാൻ അത്യന്തം ആഹ്ലാദിക്കുന്നു.

ഒ. ചന്തുമേനോൻ.

---

തൊട്ടക്കാട്ട ഇക്കാവമ്മ ഉണ്ടാക്കിയതും ഇയ്യിടെ കേരളകല്പദ്രുമം അച്ചുക്കൂടത്തിൽ അച്ചടിച്ചതുമായ സുഭദ്രാൎജ്ജുനം എന്ന ഭാഷാനാടകം ഒരു സ്ത്രീയുണ്ടാക്കിയതാകകൊണ്ട എന്നുള്ള വിശേഷം കൂടാതെതന്നെ വളരെ നന്നായി എന്ന പറയത്തക്കതായിരിക്കുന്നു. എന്നുതന്നെയല്ല, കുറച്ചുകാലമായിട്ട മലയാളഭാഷയിൽ ഉ

രൊക്കപ്പെട്ടിട്ടുള്ള കവിതകളിൽ ഇതിനേക്കാൾ വളരെ മേലെയാണെന്ന പറയത്തക്കതായി വേറെ വല്ല കൃതിയും ഉണ്ടോ എന്ന കൂടി സംശയമാണ

സുഭദ്രാൎജ്ജുനം മുഴുവൻ വായിച്ചുനോക്കിയതിൽ അതിൻെറ പ്രധാനഗുണങ്ങളെന്ന ഞങ്ങൾക്ക തോന്നിയത അതിൻെറ നിൎദ്ദോഷതയും ആകപ്പാടെയുള്ള രസികതാവും ആകുന്നു. 'ശാകുന്തളേചതുൎത്ഥാങ്കസ്തത്രശ്ലോകചതുഷ്ടയം' എന്ന പറഞ്ഞതുപോലെ ഇന്നിന്ന പദ്യങ്ങൾ അതിമനോഹരങ്ങളായിരിക്കുന്നു. എന്നൊ ഇന്നിന്ന ശ്ലോകങ്ങളിൽ വളരെ ചമൽക്കാരവും മനോധൎമ്മവും ഉണ്ടെന്നൊ പറയത്തക്കതായിട്ട ഇതിൽ വളരെ ഒന്നും ഇല്ലായിരിക്കാം. എന്നാൽ അതുപോലെതന്നെ ഹൃദയത്തിന്നാകട്ടെ കൎണ്ണത്തിന്നാകട്ടെ ശല്യത്തെ ഉണ്ടാക്കുന്നതായിട്ടും ഇതിൽയാതൊന്നും കാണുന്നില്ല. അൎത്ഥം മനസ്സിലാകുവാൻ പ്രയാസമായാൽ കവിതക്ക ഭംഗിയുമായി എന്ന 'മനോരമാവിജയ' കൎത്താവിന്നും തൽപ്രശംസകന്മാൎക്കും, ശബ്ദഭംഗി ധാരാളമായിട്ടുണ്ടെങ്കിൽ അൎത്ഥത്തിൻെറ കാൎയ്യം അത്രനോക്കുവാനില്ലെന്ന മറ്റു ചിലൎക്കും ഉള്ള പ്രമാദങ്ങൾ ഈ ഗ്രന്ഥകാരിക്കു ഇല്ലെന്ന വളരെ സ്പഷ്ടമാണ. കവിതയുടെ സ്വാരസ്യത്തിന്ന അത്യന്തം ബാധകമായ 'ബലാദാകൃഷ്ടിമാണെന്ത' യുടെ പ്രധാനകാരണം ഈ പ്രമാദങ്ങളാണല്ലൊ. അതുകൊണ്ട കവിതാവാസനയുള്ളവരാൽ ചിലരുടെ കൃതികളിൽകൂടി കാണുന്നതായ ഒരു ന്യൂനത സുഭദ്രാൎജ്ജുനത്തിലില്ലെന്ന സന്തോഷപൂൎവ്വം പറയേണ്ടിയിരിക്കുന്നു. വാക്യങ്ങൾക്കു വളരെ കൌതുകവും സരളതയും ഉണ്ട. അതുകൊണ്ടാണ ഇതിന്ന മേല്പറഞ്ഞ ആകപ്പാടെയുള്ള രസികതാവും ഇത്രയും ഉണ്ടായത.

അതാതു പ്രകൃതത്തിൽ വേണ്ടതായ രസങ്ങൾ സാധാരണയായി നല്ലവണ്ണം പുറകപ്പെട്ടിട്ടുണ്ട.

സ്ത്രീകൾക്ക വിദ്യാഭ്യാസത്തിൽ ഉത്സാഹം ഉണ്ടാകുന്നതിന്ന കൊച്ചിശ്ശീമയിൽ ഇതുവരെ ഓരോന്ന ചെയ്തിട്ടുള്ളതിൽ ഇക്കാവമ്മയുടെ ഈ പ്രവൃത്തിയെപ്പോലെ ഫലവത്താകുന്നതായിട്ട വേറെ ഒന്നുമില്ലെന്ന നിസ്സംശയമാണ. 'ഞങ്ങളിതിനൊന്നും മ

തിയാവില്ല' എന്ന ജനപ്രവൃത്തിമതവിട്ടിട്ടാണ സ്ത്രീകൾ വിദ്യാവിഷയത്തിൽ നിരുത്സാഹിനികളാകുന്നത. സ്ത്രീസാദ്ധ്യമല്ലാത്ത കൃത്യത്തിലാണ കവിധൎമ്മത്തെ സ്ത്രീകൾതന്നെ വെച്ചിരിക്കുന്നത. ഇപ്പോൾ അത സാദ്ധ്യമാണെന്നുള്ള വിവേകം അവൎക്കുണ്ടാകുന്നതോടുകൂടി വേറെ പലകാൎയ്യത്തിലും കണ്ണുതുറക്കുവാൻ വഴിയുണ്ട. ഈ അവസ്ഥകൾ നോക്കുമ്പോൾ സ്ത്രീജാതിയിൽ തുഞ്ചത്തെഴുത്തച്ഛനെന്ന സംജ്ഞെക്കു ഈ ഗ്രന്ഥകാരി അൎഹയാണെന്ന എല്ലാവരും സമ്മതിക്കുമെന്ന ഞങ്ങൾ വിശ്വസിക്കുന്നു.

വിദ്യാവിനോദിനി.

---

ശ്രീമതി- തോട്ടക്കാട്ട ഇക്കാവമ്മയാൽ ഉണ്ടാക്കപ്പെട്ട സുഭദ്രാൎജ്ജുനം ഭാഷാനാടകം ഞങ്ങൾക്കു അയച്ചുതന്നതിനെ സ്വീകരിക്കുകയും അതിന്റെ ആസ്വാദനത്താലുണ്ടായ ആനന്ദത്തെ അനുഭവിക്കുകയും ചെയ്തു. സാധാരണ കേരളഭാഷയിൽ ഗദ്യമയങ്ങളായും, പദ്യമയങ്ങളായും, ഗദ്യപദ്യസമ്മിളിതങ്ങളായും അനേകം കാവ്യങ്ങളും നാടകാദികളും ഉണ്ടാക്കപ്പെട്ടിട്ടുണ്ട. അവയിൽ അഭിനന്ദനീയങ്ങളായവയുടെ ഇടയിൽ ഒന്നാണ ഇതെന്നുള്ളതിന്ന ഞങ്ങൾക്കൊരു സംശയവുമില്ല. എന്നാൽ ലാളിത്യാതിരേകത്താലും യഥോചിതമായ രസസ്ഫുരണത്താലും സംസ്കൃതഗ്രന്ഥങ്ങളിൽ ലയിച്ചിരിക്കുന്ന ഞങ്ങളുടെ മനസ്സിനെപ്പോലും ഇതു ആകൎഷിക്കുന്നു. ദുരവഗാഹങ്ങളായ പദബന്ധങ്ങളാലും ഗൂഢാൎത്ഥങ്ങളാലും പുനരുക്തിപ്രായമായ മാധുൎയ്യത്താലും നിറയപ്പെട്ട കാവ്യങ്ങളെ ചിലർ അഭിനന്ദിക്കുന്നു. ഞങ്ങളാവട്ടെ ലളിതപദബന്ധങ്ങളെക്കൊണ്ടും സുഖവേദ്യമായ അൎത്ഥംകൊണ്ടും ആപാദചൂഡം വ്യാപിച്ചിരിക്കുന്ന മാധുൎയ്യംകൊണ്ടും രുചിരമായ കാവ്യമാണ കൊണ്ടാടുന്നത. പ്രയോഗസൌകൎയ്യം കുറഞ്ഞ കേരളഭാഷയിൽപോലും ഈ വിധമുള്ള ഗ്രന്ഥത്തെ രചിച്ച ഈ സ്ത്രീ സുഗ്രഹങ്ങളായിരിക്കുന്ന അനേകം ശബ്ദരത്നങ്ങളോടുകൂടിയ സംസ്കൃതഭാഷയിലും ചില ഗ്രന്ഥങ്ങൾ ഉണ്ടാക്കുവാൻ മനസ്സിനെ പ്രവൃത്തിപ്പിക്കുന്നതിന്നുവേണ്ടി ഞങ്ങൾ ഓൎമ്മപ്പെടുത്തുന്നു.

സദ്വൃത്താ രസപൂൎണ്ണകോമളവചോരമ്യാസ്യവൎണ്ണോജ്ജ്വലാ
സംസ്കാരൈരുചിതൈരനേകരുചിരാലങ്കാരസംശോഭിതാ
ലാളിത്യാദിവിശേഷഭാസുരപദന്യാസാഗഭീരാശയാ
മാധുൎയ്യൈകനിധിസ്സമസ്തകൃതിനാംമോദായഭദ്രീയാദിയം

വിജ്ഞാനചിന്താമണി.

---

പുസ്തകത്തിൽ അധികവും ശ്ലോകങ്ങളാണ. ആ ശ്ലോ കം എത്രയൊ ലളിതമായ പദങ്ങളെകൊണ്ടും അൎത്ഥകല്പന കൊണ്ടും ശൃംഗാരാദി രസങ്ങളെകൊണ്ടും വിശേഷമായി ? രിച്ചിരിക്കുന്നു എന്ന പറയുന്നതിൽ ഞങ്ങൾക്കു സംശ ന്ന മാത്രമല്ല അത്യന്തം സന്തോഷവും ഉണ്ട.

കേരളപത്രിക.

---

കഥയെ കഴിയുന്നതും പുരാണത്തിന്നനുസരിച്ചും വള ഭംഗിയായിട്ടും ചേൎത്തിരിക്കുന്നു. എന്നുമാത്രമല്ല, പ്രകൃതകഥ നിൎവ്വഹിപ്പാൻ വേണ്ടി പൂൎവ്വാംഗങ്ങളിലും മററും ചേൎത്തിരിക്കു ഉപകഥകളും പ്രകൃതകഥയോട ഏററവും യോജിച്ചിരിക്കുന്നു. സ്ഥാവനയിൽ നടീസൂത്രധാരന്മാരുടെ സംവാദത്തിൽ പുരു സാദ്ധ്യമായ ഏതുകാൎയ്യവും സ്ത്രീകളാലും സാദ്ധ്യമാകുമെന്നുള്ള ടിയുടെ അഭിപ്രായത്തെ സ്ഥിരപ്പെടുത്തുന്നതായ പദ്യവും ര വരുടെ സംവാദത്തിന്നുള്ള പ്രകൃതോപയോഗിത്വവും ഞങ്ങളെ വളരെ സന്തോഷിപ്പിക്കുന്നു.

അതാത സ്ഥലങ്ങളിൽ വേണ്ടുന്ന രസത്തെ കഴിയുന്ന തും പ്രകാശിപ്പിക്കുന്ന നല്ല ലളിതപദങ്ങളെയല്ലാതെ അപ്രസ ദ്ധങ്ങളായും മററുമുള്ള പദങ്ങളെ ഒട്ടുംതന്നെ ഉപയോഗിച്ചിട്ടില്ല അതാതുപാത്രങ്ങളുടെ സ്വഭാവം അവരവരുടെ വാക്യങ്ങളിൽ സ്പഷ്ടമായി വരുത്തീട്ടുണ്ട. രണ്ടാമങ്കം വായിച്ചാൽ ബലഭദ്ര ടെ കപടമില്ലാത്ത മനോഗതിയും, ശ്രീകൃഷ്ണന്റെ മുൻകരുതലോടു കൂടിയ ആലോചനശക്തിയും, ഉദ്ധവരുടെ പരാഭിപ്രായ ഗ്രഹണ സാമൎത്ഥ്യവും ഹൃദയത്തിൽ നല്ലവണ്ണം പ്രതിഫലിക്കുന്നു.

ുങ്ങളെക്കുറി, ദമ്പതിമാരിൽ അന്യോന്യം വേണ്ടുന്നത്ത, ടെ ഉൽകൃഷ്ടവിദ്യാഭ്യാസം ഇവയെ പറ്റിയുള്ള ശ്ലോകങ്ങ ത്രീക വിദ്യാഭ്യാസം ഉണ്ടായിട്ടുള്ള എവൎക്കും ആനന്ദപ്രദമാ ഇരിക്കുന്നതല്ലേ.

കേരളനന്ദിനി.

---

ഈ നാടകം പണ്ടോരൊ വിദ്വാന്മാർ ഉണ്ടാക്കിയതായ സം നാടകങ്ങൾക്കു സദൃശമായി പദ്യങ്ങളോടു കൂടിയതായും ന്ദസനിബന്ധനമായ ഇതിവൃത്തത്താൽ ശോഭിതമായും രസപ്രചുരമായും സരസപദവിന്യാസസഹിതമായും അ രങ്ങളോടുകൂടിയതായും ശ്രുതിമധുരമായും ഇരിക്കുന്നു എന്ന ധിതമായിപറയാം. ഇങ്ങിനെയുള്ള എല്ലാവിശേഷഗുണങ്ങ ുകൂടിയ ഈ ഗ്രന്ഥം ഉണ്ടാക്കിയത ഒരു വിദുഷിയായ യുവ ാകകൊണ്ടും ഇന്നെവരെ സ്ത്രീകളാൽ ഉണ്ടാക്കപ്പെട്ടിട്ടുള്ളതി ഇത ആദ്യത്തെതാണെന്നറിയുന്നതുകൊണ്ടും ഞങ്ങൾ അത്യ ആനന്ദിക്കുന്നു.

കേരളസഞ്ചാരി.

# സമൎപ്പണം.

തോട്ടയ്ക്കാട്ടു കുട്ടിപ്പാറു അമ്മയ്ക്കു.

അത്യന്തശുദ്ധിയൊടുമീശ്വരപാദപത്മം
നിത്യം ഭജിച്ചമരുവുന്നമദീയമാതൃ!
പ്രീത്യാഭവദീയപദതാരതിൽവെച്ചിടുന്നു
ഭക്ത്യാമയാകൃതമതാമൊരുനാടകംഞാൻ.

എന്നു— തോ. ഇ.

# സുഭദ്രാർജ്ജുനം.

## ഭാഷാനാടകം.

### ഒന്നാമങ്കം.

ഹരിഃ ശ്രീഗണപതയെ നമഃ

നാന്ദി

ആറും നീറുമണിഞ്ഞു നല്ല ജടയും
ബന്ധിച്ചു രുദ്രാക്ഷവും
മാറിൽ ചേർത്തുമയോടു ചേർന്നു രസമാ
ർന്നോരോ വിനോദങ്ങളാൽ
ഏറീടുന്നനുരാഗമോടുമധികം
മേളിച്ചു വാഴും ശിവൻ
കൂറോടേകിതന്നിടട്ടെയനിശം
നിങ്ങൾക്കു സന്മംഗളം (൧)

[നാന്ദിയുടെ അവസാനത്തിൽ നാലുപുറത്തും നോക്കീട്ടു സന്തോഷത്തോടുകൂടി]

ഈ ഋഷിനാഗക്കുളക്ഷേത്രസന്നിധിയിങ്കൽ മഹോത്സവത്തിന്നായി പല ദിക്കുകളിൽനിന്നും വന്നു ചേർന്നിരിക്കുന്ന മഹാന്മാരുടെ മുമ്പാകെ നമ്മുടെ നാട്യവിദ്യയെ പ്രകടിപ്പിക്കുവാൻ ഇതൊരു നല്ല സമയം തന്നെ.

[അണിയറയിലേക്കു നോക്കീട്ടു]

ആര്യേ! ഇവിടെ വരു.

നടി [പ്രവേശിച്ചു]

ആര്യ! ഇതാ ഞാൻ. എന്തിനായിട്ടാണു എന്നെ വിളിച്ചതു?

സൂത്രധാരൻ.

പലമതിരസജ്ഞന്മാർ നിറഞ്ഞുള്ളതാമീ
വലിയ സഭയിൽ നമ്മൾക്കുള്ള നാട്യപ്രഭാവം

ചിലതുടനിഹ കാണിക്കേണമോൎത്താലതത്രെ
ഫലമിതുവരെയും നാം ചെയ്ത യത്നത്തിനെല്ലാം. (൮)

നടീ.

ആൎയ്യ! എന്നാൽ ഏതു നാടകമാണിവിടെ അഭിനയിച്ചു സാമാജികന്മാരെ സന്തോഷിപ്പിക്കേണ്ടതു?

സൂത്രധാരൻ.

ലളിതപദങ്ങൾകൊണ്ടും മനോഹരസന്ദൎഭങ്ങൾ കൊണ്ടും ഭംഗിയുള്ളതായ ഒരു പുതിയ മലയാളനാടകത്തെയാണ ഇവിടെ ഉപയോഗിച്ചു ഇവരെ ആരാധിക്കേണ്ടതു. എന്നാൽ അങ്ങിനെയുള്ള നാടകം ഏതാണെന്നു എന്റെ ആലോചനയിൽ എത്തുന്നില്ല.

നടീ.

ഇയ്യിടെ തോട്ടയ്ക്കാട്ട ഇക്കാവമ്മ ഒരു നാടകം ഉണ്ടാക്കീട്ടുണ്ടു. അതായാൽ നന്നായിരിക്കുമെന്നു എനിക്കു തോന്നുന്നു.

സൂത്രധാരൻ [പുഞ്ചിരിയോടുകൂടി]

യോഗ്യന്മാരായ പുരുഷന്മാരാൽ സാധിക്കാവുന്ന കാൎയ്യങ്ങളിൽ ഒന്നാകുന്നു കവിധൎമ്മം. ഇപ്രകാരമുള്ളതിൽ ഒരു സ്ത്രീയുടെ പ്രവൃത്തി ഒരിക്കലും നന്നായിരിക്കുമെന്നു ഞാൻ വിചാരിക്കുന്നില്ല.

നടീ.

പുരുഷന്മാരാൽ സാദ്ധ്യമായ ഏതു കാൎയ്യവും സ്ത്രീകളാലും സാദ്ധ്യമാവുമെന്നുതന്നെയാകുന്നു എന്റെ അഭിപ്രായം. കേട്ടാലും,

മല്ലാരിപ്രിയയായ ഭാമ സമരം
ചെയ്തീലയോ, തേർതെളി
ച്ചില്ലേ പണ്ടു സുഭദ്ര, പാരിതു ഭരി
ക്കുന്നില്ലേ വിക്ടോറിയാ!
മല്ലാക്ഷീമണികൾക്കു പാടവമിവ
യ്ക്കെല്ലാം ഭവിച്ചീടുകിൽ
ചൊല്ലേറും കവിതയ്ക്കുമാത്രമിവ
രാളല്ലെന്നു വന്നീടുമോ! (൯)

സൂത്രധാരൻ. [ലജ്ജയോടുകൂടി]

ശരിതന്നെ. സ്ത്രീകൾക്കു കവിതയുണ്ടാകയില്ലെന്നു ശാസ്ത്ര

മോ ശാപമൊ ഇല്ല. എന്നാൽ, ഇത്ര സാധാരണയല്ലെന്നു മാത്രമെ ഞാൻ പറഞ്ഞതിനൎത്ഥമുള്ളൂ. ആകട്ടെ, ആ നാടകത്തിന്റെ പേരെന്താണു?

നടീ.

'സുഭദ്രാൎജ്ജുനം' എന്നാകുന്നു.

സൂത്രധാരൻ.

വളരെപ്രഥിതൻനായക
നല്ലവററരസങ്ങളുള്ളതായസഭാ
കളമൊഴിയാളുടെകവിതാ
വളരുന്നുഹൃദിനമുക്കുത്സാഹം. (൪)

അതിനാൽ മനോഹരമായിരിക്കുന്ന ഈ വസന്തകാലത്തെ ഉദ്ദേശിച്ചു ഭവതി സംഗീതം ആരംഭിച്ചാലും. ഇപ്പോൾ ഇതാ,



മെല്ലെച്ചെന്നുലതാഗൃഹത്തിലുതിരും
പൂരേണുഭസ്മംധരി
ച്ചുല്ലാസാലണയുന്നുഭൃംഗനിരയാം
രുദ്രാക്ഷമാല്യത്തൊടും
നല്ലാമോദമിയന്നമാധവസഖൻ
മന്ദാനിലൻശ്രദ്ധമായ്
ചെല്ലുന്നുയതിപോലെമാധവിയെയൊ
ന്നാലിംഗനംചെയ്യുവാൻ. (൫)

നടീ.

അങ്ങിനെതന്നെ [ഗാനം ചെയ്യുന്നു]

വളരുമൊരൌത്സുക്യമൊടും
കളവാക്കാൽധാൎത്തരാഷ്ട്രശകുനികളാൽ
വളരെക്കൊണ്ടാനന്ദം
തെളിവൊടുനൽകപ്പെടുന്നിതിന്നുകാലം. (൬)

[അണിയറയിൽ]

ആരാണങ്ങുമറഞ്ഞുനിന്നിവർപറ
ഞ്ഞീടുന്നതെല്ലാംബലാൽ

നേരായിന്നധരിച്ചുമറ്റുചിലരോ
ദേവംകഥിക്കുന്നതും!
ക്രൂരെപ്പോകകതള്ളുകൊള്ളുമിഹനീ
നിന്നീടിലോകാവലായ്
ശൂരൻകഞ്ചുകിഞാനിരിക്കെള്ളവീ
പ്പിട്ടിങ്ങുപറാദ്രവം (൬)

നടീ. [പരിഭ്രമിക്കുന്നു]

സൂത്രധാരൻ [തിരിഞ്ഞു നോക്കീട്ടു]

ആര്യേ! ഭയപ്പെടേണ്ട. ആലോചനാമണ്ഡപത്തിലിതന്ന കൊണ്ട ദുര്യോധനാദികൾ പ്രവേശിക്കുകയാണെന്ന തോന്നുന്നു. അവരുടെ കഞ്ചുകി ഭവതിയുടെ ഗാനത്തെ കേട്ട അന്യഥാ ശങ്കിച്ചു പറഞ്ഞ വാക്കാണിത. ഇനി വേണ്ട കാര്യങ്ങൾക്കായി നാമും വേഗം പോവുക.

[രണ്ടുപേരും പൊയി]

പ്രസ്താവന കഴിഞ്ഞു.

---

അനന്തരം ദുര്യോധനനും കർണ്ണനും ശകുനിയും പ്രവേശിക്കുന്നു.

ദുര്യോധനൻ [ആത്മഗതം]

അന്യനിൽപ്രേമമേറീടുംതനയിൽകാമമേവനും
നിന്ദ്യമെന്നാകിലുംകഷ്ടമിന്നതിൽചെന്നിതെന്മനം (൭)

ധന്യൻപാർത്ഥനിവണ്ണമുള്ളതരുണീ
രത്നത്തിനിന്നീവിധം
തന്നിൽപ്രേമമിയന്നുമലമതിയെ
ന്നാലുംമഹാഭാഗ്യവാൻ
ഇന്നസ്സുന്ദരിയായഭദ്രയെലഭി
ച്ചീടാനുപായങ്ങളെ
തപ്പിന്നോക്കണമെന്നതിന്നൊരു
സഹായത്തുള്ളകർണ്ണംവിനാ (൮)

കപടോപായങ്ങളിൽ വിദഗ്ദ്ധനായിരിക്കുന്ന മാതുലൻ കൂടെ

യുണ്ടെങ്കിലും ഈ കാൎയ്യമാകയാൽ കൎണ്ണനോടാലോചിക്കുവാനെ ആരുള്ളു. എന്നാൽ അദ്ദേഹത്തിന്റെ അഭിപ്രായവും അറിയാമെല്ലൊ. [പ്രകാശം]

സഖെ, കൎണ്ണ!

കഷ്ടംസുഭദ്രയിലിനിക്കുള്ളവായിരാഗം
മറ്റാരൊഴിക്കുവിജയങ്കലുമപ്രകാരം
കിട്ടീടുവാനവളെയെന്തിനിവേണ്ടതെന്നെ
ന്നിഷ്ടൻഭവാൻവഴിതിരഞ്ഞുപറഞ്ഞിടേണം. (൧൦)

ശത്രുവായിരിക്കുന്ന അൎജ്ജുനൻ ഈ വിവരം അറിഞ്ഞാൽ ഏതു വിധമെങ്കിലും വിഘ്നം വരുത്തും. ആ ദുഷ്ടന ഞാൻ കാമിക്കുന്ന സ്ത്രീകളെ കൈവശമാക്കണമെന്നൊരു ദുസ്സ്വഭാവം കൂടിയുണ്ടു. പാഞ്ചാലിയെ കൊണ്ടുപോന്നതു കണ്ടില്ലെ! തന്നിൽ അനുരാഗ ലേശംപോലുമില്ലാത്ത അവളെ അപഹരിച്ചവൻ അനുരക്തയായ സുഭദ്രയെ ഉപേക്ഷിക്കുമൊ!

കൎണ്ണൻ.

സഖെ! സുയോധന! ഭവാൻ ആത്മാവിനെ എന്തിനായിട്ടു അവമാനിക്കുന്നു? കേട്ടാലും,

പാൎത്ഥൻപാഞ്ചാലപുത്രീപരിണയമതിനാ
യ്വന്നനേരത്തുപാൎത്ഥാ
ലാൎത്തന്മാർപാണ്ഡവന്മാരിതിദയയവരിൽ
തെല്ലുനാമന്നുകാട്ടി
ചീൎത്തോരുൾക്കോപമോടന്നവരൊടുപൊരുതാ
നാൎത്തടുത്താൽനമുക്കീ
വാൎത്തയ്ക്കുന്നുള്ളബന്ധംപുനരിതുകരുതീ
ലെന്തിനിന്നീവിചാരം. (൧൧)

ദുൎയ്യോധനൻ.

അതിരിക്കട്ടെ. കഴിഞ്ഞ കഥ പറഞ്ഞിട്ടു കാൎയ്യമില്ലല്ലൊ. ഇപ്പോൾ വേണ്ടതിനെ ആലോചിക്കുക.

കൎണ്ണൻ.

ആലോചിക്കുവാനൊന്നുമില്ല. സുഭദ്ര ഭവാനെ ത്യജിച്ചു അ

ജ്ജുനനെ കാമിക്കുമെന്ന എനിക്കുവിശ്വാസം തോന്നുന്നില്ല. എന്തു കൊണ്ടെന്നാൽ,

കളഹംസത്തെ വെടിഞ്ഞൊരു
നളിനി സഹർഷം വരിക്കുമോ കാകം ?
തെളിവൊടു നിൻഗുണമിന്നാ
ക്കളമൊഴിയറികിൽ ഫലിക്കുമിക്കാമം. (൧൨)

ഇന്ദ്രനോടെതിരിട്ടും പ്രതാപവും
കന്ദബാണസമദേഹകാന്തിയും
ധന്യ നിൻ ധനസമൃദ്ധിയും നിന
ക്കന്യനില്ലിഹ ഭവത്സമൻ സഖേ. (൧൩)

ഇത്ര മാന്യതയും തന്നിൽ ആസക്തിയും ഉള്ള ഭവാനെ സുഭദ്ര കേട്ടാൽ അവൾക്കു സാമാന്യമെങ്കിലും ബുദ്ധിയുണ്ടെങ്കിൽ ഈ അല്പസാരനായിരിക്കുന്ന അർജ്ജുനനെ പിന്നെ ആഗ്രഹിക്കുമൊ ?

ദുര്യോധനൻ.

സഖേ ! അങ്ങിനെയല്ല.

മതിശാലിനി മാധവീനിനച്ചാ
ലതുലം കൊതി വാച്ചിതെന്റെ ഹൃത്തിൽ
പതിയേറിയ കൃഷ്ണനെന്നെ വഞ്ചി
പ്പതിനുണ്ടിന്നു ധനഞ്ജയപ്രിയത്താൽ. (൧൪)

എന്തു ചെയ്യാം ! ഞാൻ വളരെ വിവശനായി തീർന്നിരിക്കുന്നു. മാതുലൻ ഒന്നും പറയുന്നതുമില്ല.

കർണ്ണൻ. [ശകുനിയോട]

ഇവിടുന്നൊന്നും ഈ സംഗതിയെ പറ്റി സംസാരിക്കാത്തതെന്താണ ? ദുര്യോധനന്റെ വിലാപങ്ങൾ കേൾക്കുന്നില്ലേ ?

ശകുനി.

കേൾക്കുന്നുണ്ട. എന്നാൽ ദുര്യോധനന്റെ ശുദ്ധതതന്നെയാണ ഈ വ്യസനത്തിനുള്ള കാരണം. സുഭദ്ര സ്വാധീനയായാൽ പിന്നെ കൃഷ്ണൻ വിചാരിച്ചാൽ എന്തു ചെയ്യാൻ കഴിയും.

കർണ്ണൻ.

അതും ശരി തന്നെ.

ദുൎയ്യോധനൻ.

അതുകൊണ്ടും ഫലമില്ല.

സുന്ദരികളെ ഭയമിന്നിതിമാത്രം
നന്ദനന്ദനനിലുള്ളതുള്ളലം
നിന്ദ്യമെങ്കിലുമവന്റെ വചസ്സാ
തനാമികേശൻ മതിനില്ലവികല്പം. (൧൭)

ധൎമ്മിയായ കൃഷ്ണൻ അൎജ്ജുനന്ന വളരെ സഹായമായി നില്ക്കുമെന്ന മാത്രമല്ല എനിയ്ക്കു വിരോധമായി പ്രവൃത്തിയ്ക്കുകയും ചെയ്യും.

ശകുനി. [അല്പം ആലോചിച്ചിട്ടു]

എന്നാൽ അതിന്ന വേറെ ഒരു നല്ല ഉപായമുണ്ടു. അതു ചെയ്താൽ സുഭദ്ര നിശ്ചയമായിട്ടും നമ്മുടെ കൈവശത്തിൽ വരും.

ദുൎയ്യോധനനും, കൎണ്ണനും.

അതെന്തുപായമാണ? പറയു. പറയു.

ശകുനി.

ദുൎയ്യോധനൻ അൎജ്ജുനരൂപം ധരിച്ചു സുഭദ്രയെ വിവാഹം ചെയ്യുന്നതു തന്നെ.

കൎണ്ണൻ.

അതൊരു നല്ല ആലോചന തന്നെ. വിവാഹാനന്തരം ഒന്നുകൊണ്ടും ഭയപ്പെടുവാനില്ല. സുഭദ്രയെ പിന്നെ അന്യന്ന കൊടുക്കുവാൻ ഈ ജന്മത്തിൽ തരമില്ലല്ലൊ. ഇതൊന്നും വിചാരിയ്ക്കാതെ കൃഷ്ണൻ എതൃക്കുന്നപക്ഷം നമ്മുടെ പരാക്രമം കുറച്ചു കാണിയ്ക്കുകയും ചെയ്യാം.

ദുൎയ്യോധനൻ.

ഈ വഴി എനിയ്ക്കുത്ര തൃപ്തിയെ തരുന്നില്ല. ഇങ്ങിനെ ഞാൻ പ്രവൃത്തിയ്ക്കുകയുമില്ല.

കൎണ്ണനും ശകുനിയും.

എന്തുകൊണ്ടു?

ദുൎയ്യോധനൻ.

അതിശയമയിപോന്നീടുന്നമദ്ദേശികൻത-
ന്മതിയതിലതിമന്ദംതട്ടീമ്മറിഞ്ഞാൽ
മതിമുഖിയെലഭിപ്പാൻമറ്റുപായങ്ങളില്ലെ-
ന്നതുവരികിലിനിക്കീഭദ്രയേവേണ്ടതാനും. (൬൦)

കൎണ്ണൻ.

ബലഭദ്രൻ ഭവാനിൽ വളരെ വാത്സല്യമുള്ളതിനാൽ ഇതു കൊണ്ടു വിരോധമുണ്ടാവാൻ വഴിയില്ല.

ശകുനി.

എന്നു മാത്രമല്ല, അനുകൂലവുമായിരിക്കും. ഒന്നുകൊണ്ടും ശങ്കിക്കാനില്ലാ. കേട്ടാലും,

നിനച്ചീടുംകാൎയ്യംവരുവതിനസാരജ്ഞരനിശം
മടിച്ചീടാതെന്തുംതരമിഹചെയ്യുന്നിതുലകിൽ
തപിച്ചിട്ടീവണ്ണംപിഴപെരുതുചെയ്യുംകിലുമിതിൽ
ഫലിച്ചീടാൻബന്ധംഗുരുവരനചെററില്ലറികനീ. (൬൧)

ദുൎയ്യോധനൻ. [അല്പം കോപത്തോടുകൂടി]

നിങ്ങൾ ഇതു വളരെ പറഞ്ഞിട്ടു ഒരു പ്രയോജനവുമില്ല.

ഒരുനാളുംമൽഗുരുവര
കരളിൽതാപംഭവിച്ചിടുന്നവിധം
വരമാംകാൎയ്യമതാകില്
മറികബലാൽചെയ്കയില്ലഞാൻനിയതം. (൬൨)

വിശിഷ്ടനായി ശുദ്ധാത്മാവായിരിക്കുന്ന ഗുരുവിനെ വഞ്ചിക്കുന്നതിനേക്കാൾ വലുതായിട്ടൊരു പാപവുമില്ല. ബന്ധുക്കൾ ഇപ്രകാരമുള്ള അകൃത്യം ചെയ്വാൻ ഒരിക്കലും ഉപദേശിക്കരുത.

ശകുനി. [സ്വകാൎയ്യമായിട്ടു]

കൎണ്ണ! നമ്മുടെ അഭിപ്രായം ദുൎയ്യോധനനു രുചിക്കുന്നില്ല. ക്ഷോഭിക്കുന്നതു നോക്ക. യാതൊന്നും പ്രവൃത്തിക്കുവാൻ വഹിയാ; കന്യകയെ കിട്ടുകയും വേണം. അതു ദുൎമ്മോഹമല്ലേ!

കൎണ്ണൻ.

ബലഭദ്രന ശിഷ്യസ്നേഹവും അപ്രകാരമാണ. അതുകളെ

ദുൎയ്യോധനനെ വേഗം സമാധാനപ്പെടുത്തണം. അതിന ഇങ്ങിനെ പറയുക തന്നെ.

ക്രോധിക്കുന്നു സഖേ ഭവാൻ ഖലിയോ
ടൎത്ഥിക്കുകിൽ പ്രീതനായ്
ബോധിച്ചീടുക സത്വരം ഭഗിനിയെനാംകം
നിനക്കായ് സ്വയം
ആധിക്കില്ലൊരുബന്ധവും ഉത്തമതം
കൈക്കൊള്ളുമെല്ലാവരും
സാധിച്ചീടുക മാധവീപരിണയം
മോഹേനവാദം വിനാ. (൧൯)

ദുൎയ്യോധനൻ. [സന്തോഷത്തോടുകൂടി]

സഖേ കൎണ്ണ! ഇപ്പോൾ ഭവാൻ പറഞ്ഞത എനിക്കു വളരെ ബോധ്യമായി. എന്നാൽ ഞാൻ നേരിട്ട ചോദിക്കുന്നത അവിവേകമായിരിക്കും. എനിക്കു വേണ്ടി കൎണ്ണൻ ഒരെഴുത്തയച്ചാൽ മതി.

കൎണ്ണൻ.

അങ്ങിനെ തന്നെ. ഇതു ശകുനിക്കും പക്ഷമല്ലേ.

ശകുനി.

അതെ. പക്ഷെ അൎജ്ജുനന്റെ ഇപ്പോഴത്തെ സ്ഥിതി കൂടി അറിഞ്ഞിട്ടായാൽ അധികം ഉണൎവ്വായിരുന്നു. അവൻ പോയിട്ട കുറെ ദിവസമായി; ഇതുവരെ മടങ്ങി വന്നിട്ടില്ല. ആൾ ഉപായിയാണ.

കൎണ്ണൻ.

അതാവശ്യം തന്നെ.

ദുൎയ്യോധനൻ.

ഈ കാൎയ്യത്തിൽ ഞാൻ ചാരന്മാരെ അയച്ചിട്ടുണ്ട.

കഞ്ചുകി. [പ്രവേശിച്ച]

മഹാരാജാവ ജയിക്കട്ടെ! തിരുമനസ്സിലെ കാണ്മാനായി ഒരു ഭിക്ഷു സമയം നോക്കി നില്ക്കുന്നു.

ദുൎയ്യോധനൻ. [ആത്മഗതം]

ഒ! അൎജ്ജുനവൃത്താന്തം അറിയുന്നതിന്നായി നിയോഗിച്ചിരുന്ന ചാരന്മാരിൽ ഒരാളായിരിയ്ക്കാം അവൻ.

[പ്രകാശം]

എന്നാൽ വരുവാൻ പറയുക.

കഞ്ചുകി.

കല്പനപോലെ. [പോയി]

[അനന്തരം ഭിക്ഷുരൂപം ധരിച്ച ചാരൻ പ്രവേശിക്കുന്നു]

ചാരൻ. [നോക്കീട്ട, ആത്മഗതം]

മഹാരാജാവ അംഗരാജാവോടും മാതുലനോടും കൂടിയാണല്ലൊ ഇരിയ്ക്കുന്നത. ഇപ്പോം പെന്ന ഈ വൎത്തമാനത്തെ എങ്ങിനെ അറിയിയ്ക്കും. പക്ഷെ അവർ മഹാരാജാവിന്റെ ചെവികൾ തന്നെയാണല്ലൊ. എങ്കിലും ചോദിയ്ക്കുന്നതിന്റെ അവസ്ഥപോലെ പറയാം.

ചാരൻ. [അടുത്തുചെന്ന]

മഹാരാജാവ ജയിയ്ക്കുന്നു.

ദുൎയ്യോധനൻ. [സൂക്ഷിച്ചുനോക്കീട്ട മന്ദഹാസത്തോടുകൂടി, ആത്മഗതം]

താടിയും ജടയും കൃത്രിമം തന്നെ.

[പ്രകാശം]

എവിടെ എല്ലാം പോയി! അൎജ്ജുനനെ കണ്ടുവോ?

ചാരൻ.

കണ്ടു.

ദുൎയ്യോധനൻ.

അവൻ എവിടെ എത്തി. വിശേഷങ്ങൾ എല്ലാം കേൾക്കട്ടെ.

ചാരൻ.

സേതുസ്നാനംതുടങ്ങീട്ടനവധിസുകൃതം
ഹന്തസാധിച്ചുപാൎത്ഥൻ
സ്ഫീതാനന്ദംപ്രഭാസത്തിലുമധികമുദാ
മജ്ജനംചെയ്തുവേഗം

പ്രീതന്മാരായ് സോദരൻപിറകിലധചരി
ഷ്ണും ദ്വിജന്മാരെയും വി
ട്ടേതാചിന്തിച്ചപോലിന്നൊരുമതിവടി
വായ്പോടുപോയ്പ്പുടിഞ്ഞാട്ടിരാറീം (൨൦)

അടിയൻ ഈ വിവരം ഉണൎത്തിക്കുവാൻ ഇങ്ങോട്ടും പുറപ്പെട്ടു.

ദുൎയ്യോധനൻ.

സന്തോഷമായി. ഇനി നിന്റെ പ്രവൃത്തിക്കായിക്കൊണ്ടു പോയ്ക്കൊൾക.

ചാരൻ.

കല്പനപോലെ. [പോയി]

ദുൎയ്യോധനൻ. [വിചാരത്തോടെ]

സഖെ, കൎണ്ണ! അൎജ്ജുനൻ ഭിക്ഷുരൂപം ധരിച്ചതിന്റെ ഉദ്ദേശം എന്തായിരിക്കാം!

കൎണ്ണൻ.

എന്തെങ്കിലുമാവട്ടെ. അതുകൊണ്ടു നമുക്ക വല്ല വിരോധവുമുണ്ടോ. സന്യാസിക്കു സ്ത്രീകളുടെ കഥാ പ്രസംഗംപോലും യോഗ്യമല്ലാത്ത സ്ഥിതിക്കു ഇത വളരെ നന്നായി. അവൻ എന്നും സന്യാസാശ്രമത്തിൽ തന്നെ ഇരിക്കട്ടെ.

[ശകുനിയോട]

അങ്ങിനെയല്ലെ അവിടത്തെ അഭിപ്രായവും!

ശകുനി.

അല്പം വ്യത്യാസമുണ്ട. ഇതിലെന്തോ കളവുള്ളതുപോലെ തോന്നുന്നു.

ദുൎയ്യോധനൻ. [പരിഭ്രമത്തോടെ]

അതെന്താണെന്നറിയുന്നില്ല.

ശകുനി.

പറയാം. എന്തെന്നാൽ,

മാരശാസനവഹിച്ചകിരീടി
ചാരുഗാത്രിമനതാരറിവാനായ്

ആരുമെല്ലുമറിയാത്ത വിധത്തിൽ
ദ്വാരകയ്ക്കു ഗമിച്ചിതന്നു നം. (൨൭)

കൎണ്ണൻ.

അൎജ്ജുനൻ അവരുടെ പൂൎവ്വ ബന്ധുവും വിശേഷിച്ചു കൃഷ്ണന്റെ പ്രാണസ്നേഹിതനും ആകയാൽ നേരെ ചെല്ലുന്നതിനു തന്നെ വിരോധമില്ലല്ലൊ.

ശകുനി.

അവന്റെ സ്ഥിതി അങ്ങിനെയായിരുന്നാലും കേവലം ഒരു യുവാവായതുകൊണ്ടു കന്യകയെ കാണ്മാനും സംസാരിപ്പാനും വളരെ തടസ്ഥങ്ങളുണ്ടായേക്കാം. എന്നു മാത്രമല്ല, ധീമാനായിരിക്കുന്ന ബലഭദ്രർ അനുവദിക്കുകയുമില്ല. അതിനാൽ ഈ വേഷം ധരിച്ചതാണെന്നു ഞാൻ വിചാരിക്കുന്നു.

സന്യാസിമാൎക്കു തടവില്ലൊരിടത്തുമേതും
കന്യാഗൃഹത്തിലുമവൎക്കു ഗമിച്ചിടാമേ
എന്നുള്ളതൊക്കമതിയിൽ കരുതീട്ടു ധീര
നിന്ദ്രാത്മജൻ സകലുകം യതിയായതിപ്പോൾ. (൨൮)

ദുൎയ്യോധനൻ.

കൎണ്ണ! ഇതു വാസ്തവമായിരിക്കാം. ഗൂഢാഭിപ്രായങ്ങൾ കണ്ടെത്തുന്നതിന്നു ഇത്ര സാമൎത്ഥ്യം മാതുലനെപ്പോലെ അന്യരുണ്ടോ എന്നു സംശയമാണു.

കൎണ്ണൻ.

ശരിയാണു. ഏതായാലും സന്ദേഹം അയക്കുന്നതിന്നു ഇനി കാലതാമസം വരുത്തിക്കൂടാ.

ദുൎയ്യോധനൻ.

എന്നാൽ കൎണ്ണൻ അതിനായുദ്യോഗിച്ചാലും.

കൎണ്ണൻ. [വിചാരിക്കുന്നു]

ദുൎയ്യോധനൻ. [ആത്മഗതം]

ദ്വാരകയിലെ എല്ലാ വിശേഷങ്ങളും പ്രത്യേകിച്ചു സുഭദ്രയുടെ ഇപ്പോഴത്തെ അവസ്ഥയും കൂടി അറിയണം. അതിന്നു ആ

ണയാണയയ്ക്കേണ്ടത. ദൂതന്മാരിൽ പ്രധാനിയായി അതിസാമർത്ഥ്യനായിരിക്കുന്ന ദുഷ്ടബുദ്ധൻ തന്നെ പോകട്ടെ.

[ശകുനിയോട പ്രകാശം]

എഴുത്തും കൊടുത്ത ദുഷ്ടബുദ്ധനെ അയച്ചാൽ പോരേ !

ശകുനി.

ഈ ദൂതനെ തിരഞ്ഞെടുത്തത ഉത്തമമായി. അവന്ന അന്യചിന്താഭിപ്രായത്തെക്കൂടി ഗ്രഹിക്കുവാൻ സാമർത്ഥ്യമുണ്ട.

ദുര്യോധനൻ.

ആരാണവിടെ !

കഞ്ചുകി. [പ്രവേശിച്ച]

അടിയൻ.

ദുര്യോധനൻ.

ദുഷ്ടബുദ്ധനോടിവിടെ വരുവാൻ പറയുക.

കഞ്ചുകി.

കല്പനപോലെ. [പോയി]

കണ്ണൻ. [എഴുത്തെഴുതീട്ട]

ഇതു മതിയോ ?

ദുര്യോധനനും ശകുനിയും.

കേൾക്കട്ടെ.

കണ്ണൻ. [വായിക്കുന്നു]

വീരന്മാരണിയുന്നപാദമകുടാല
ങ്കാരചൂഡാമണേ !
ധീരന്മാർക്കിളക്കമല്ലപുനരെന്നാലും
കഥിക്കുന്നു ഞാൻ
പാരംഭദ്രനിമിത്തമായ്മമസഖാവായു
ള്ളദുര്യോധനൻ
ധൈര്യംവിട്ടുഴലുന്നിതോർക്കഭവാനല്ലാ
തയില്ലാശ്രയം. (൨൩)

മിത്രാംഗരോഹിണീദേവീപുത്രനിന്നുധരിക്കുവാൻ
മിത്രപുത്രനയക്കുന്നപത്രമാമിതുസാദരം. (൨൪)

ദുര്യ്യോധനനും ശകുനിയും.

മതിമതി- വളരെ ഭംഗിയായി.

കർണ്ണൻ.

എന്നാലിനി വേഗത്തിൽ കൊടുത്തയയ്ക്കുകയല്ലേ?

ശകുനി.

അതെ.

ദുർവ്വിദഗ്ധൻ. [പ്രവേശിച്ച്]

മഹാരാജാവ സർവ്വദാ വിജയിയായി ഭവിയ്ക്കട്ടെ!

ദുര്യ്യോധനൻ. [ദൂതൻെറ കയ്യിൽ എഴുത്ത കൊടുത്ത്]

ഇതിനെ സമയംപോലെ ബലഭദ്രസ്വാമിയുടെ തൃക്കയ്യിൽ കൊടുക്കണം. വിശേഷിച്ച് ഇങ്ങിനെ കൂടി—

[സ്വകാര്യ്യമായി പറയുന്നു]

ദുർവ്വിദഗ്ധൻ.

അങ്ങിനെ തന്നെ- [തൊഴുതുപോയി]

അണിയറയിൽ വൈതാളികന്മാർ.

മഹാരാജാവ സർവ്വോൽകർഷേണ വർത്തിയ്ക്കട്ടെ.

ഒന്നാം വൈതാളികൻ.

മഹാരാജാവെ!

ഭുജവീര്യ്യാതിശയത്താൽപ്രജകളെരക്ഷിച്ചുവാഴ്ക ബഹുകാലം

വിജയസഭദ്രാപ്തിസുഖംനിജഭാഗ്യംകൊണ്ടനാംഭവിം...ടം ॥

ശകുനി.

[ചെവികൊടുത്തിട്ട, ആത്മഗതം]

...മംഗളമായിരിയ്ക്കുന്നു. ഇത ദുര്യ്യോധനന്ന ... ഈ ഉപശ്രുതി അ...

...സാധു! എന്നാൽ ബുദ്ധി വല്ലാതെ ... മനസ്സിലാവില്ലത്രെ. ...

...യിച്ചുപോകും.

ദുര്യ്യോധനൻ.

[കർണ്ണനോട അപവാര്യ്യ]

...പറ്റുമെന്ന തോന്നുന്നു. ഉപശ്രുതി മംഗ... സഖേ! കാര്യ്യം ...

...ളമായിരിക്കുന്നുവെല്ലൊ...

കണ്വൻ. [ആത്മഗതം]

രണ്ടു വിധത്തിലും വിചാരിപ്പാൻ വഴിയുണ്ട. ഏതിലും ഈ ദൈവാനുഗ്രഹത്താൽ ശുഭമായിത്തന്നെ ഭവിക്കട്ടെ.

[പ്രകാശം]

ഞാനും അങ്ങിനെ തന്നെ വിചാരിക്കുന്നു.

രണ്ടാം വൈതാളികൻ.

വൃദ്ധന്മാരായഗൃദ്ധ്രാദികളിതുസമയം
ക്ഷുത്തിനാലാർത്തിയോടും
മുഗ്ദ്ധന്മാരായപൈതങ്ങളുടെവരവിനെ
പ്പാർത്തുവാഴുന്നകൂട്ടിൽ
ദഗ്ദ്ധന്മാരായനല്പംരവിയുടെകിരണം
കൊണ്ടുഴന്നഭുജഗന്മാർ
സ്നിഗ്ദ്ധച്ഛായാസമൃദ്ധാംകംതരുനിരയെയണ
ഞ്ഞാശ്വസിക്കുന്നപാരം. (൨൩)

കണ്വൻ.

ഓ! നേരം ഉച്ചയായി.

പക്ഷിമൃഗാദികളെല്ലാമിക്ഷണമുള്ളൊരുച്ചചൂടസഹിയാഞ്ഞു
വൃക്ഷഗുഹാദികൾനോക്കിബ്ഭക്ഷണവുംകൈവെടിഞ്ഞുഴന്നു ॥

എന്നാൽ ഇനി വേണ്ട കൃത്യങ്ങൾക്കായി നമുക്കും വേഗം പോവുക.

[എല്ലാവരും പോയി]

ഒന്നാമങ്കം കഴിഞ്ഞു.

# സുഭദ്രാർജ്ജുനം.

## ഭാഷാനാടകം.

---

## രണ്ടാമങ്കം.

---

അനന്തരം ബലഭദ്രരും കൃഷ്ണനും ഉദ്ധവരും പ്രവേശിക്കുന്നു.

ബലഭദ്രർ.

ഞാനിപ്പോൾ നിങ്ങളെ വരുത്തിയതു സുഭദ്രയുടെ വിവാഹത്തെപ്പററി ആലോചിപ്പാനാണ. അവൾക്കു യൌവനകാലമായിരിക്കുന്നു. കൃഷ്ണൻ ഇതിനെക്കുറിച്ചു യാതൊന്നും ആലോചിക്കുന്നതായി കേൾക്കുന്നതും ഇല്ല.

ഉദ്ധവർ.

ഇവിടുന്നുള്ളപ്പോൾ ഈ വക കാൎയ്യങ്ങളിൽ ശേഷമുള്ളവർ പ്രവേശിച്ചിട്ടാവശ്യമില്ലല്ലൊ.

കൃഷ്ണൻ.

ജ്യേഷ്ഠനിന്നു പറയുന്നതു കേൾപ്പാൻ
ശിഷ്ടരുള്ള ജനമെന്നറിയേണം
ശ്രേഷ്ഠമാം തവ മനസ്സറിയാതെ
ഞിഷ്ടമെങ്കിലുമതപ്പൊഴയോഗ്യം. (൧)

അതിനാൽ യഥേഷ്ടം അരുളിച്ചെയ്യാം.

ബലഭദ്രർ.

എന്നാൽ നമ്മുടെ സഹോദരിയെ വേഗത്തിൽ ഭൎത്തൃമതിയാക്കിച്ചെയ്യേണം. ഇനി കാലവിളംബനം നമുക്കു വിഹിതമല്ല.

[ഉദ്ധവരോട]

അങ്ങിനെയല്ലേ?

ഉദ്ധവർ.

അതിനെന്തു സംശയം. ഇതുപോലെ തന്നെ മഹാജനങ്ങൾ പലരും പറഞ്ഞു കേട്ടിട്ടുണ്ട.

ഗാരധനംഭുവികന്യകനിൎണ്ണയം
വരനനാംകണമെന്നതിനാൽദ്രുതം
വരികിലോനവയൌവനമാത്മമ
ന്ദിരമതിങ്കലിതുത്തുകനിന്ദ്യമാം. (൮)

എന്ന. അതുകൊണ്ട കന്യകയെ കൊടുക്കുവാൻ വൈകിയിരിക്കുന്നു.

ബലഭദ്രർ.

എന്നാൽ സുഭദ്രക്കു ഭൎത്താവായിരിക്കുന്നതിന്ന ഏതു രാജപുത്രനായാൽ കൊള്ളാമെന്ന ഉദ്ധവൻ തന്നെ ആലോചിച്ചു പറയുക.

കൃഷ്ണൻ.

എനിക്കും ഇത സമ്മതം തന്നെ.

ഉദ്ധവർ.

ഒരുപോലെ യോഗ്യന്മാരായിരിക്കുന്ന രാജാക്കന്മാർ പലരുമിരിക്കെ ആരെ കുറിച്ചാണ അഭിപ്രായപ്പെടേണ്ടത ?

കൃഷ്ണൻ.

മിത്രങ്ങളിൽ ഈ വിധക്കാരുണ്ടെങ്കിൽ അന്യന്മാരിൽ ചിന്ത പോയിട്ട പ്രയോജനമില്ലല്ലൊ.

ബലഭദ്രർ.

ഞാനും കൃഷ്ണനോട യോജിക്കുന്നു.

ഉദ്ധവർ. [ആത്മഗതം]

ഒ! ശരി തന്നെ. രണ്ടു പേൎക്കും പ്രത്യേകം കൂറുകാരുണ്ടല്ലൊ. അവരവരുടെ അഭിമതം അതാത വാക്കുകളിൽ സ്ഫുരിക്കുന്നുണ്ട. ഏതായാലും വിഷമംതന്നെ.

കൊണ്ടൽവൎണ്ണനായനാഥനിന്നതൊന്നതിപ്രിയൻ
ശുണ്ഠിയേറവുണ്ടുശുദ്ധനായഹലഹതിണയനും
വേണ്ടതെന്തുരണ്ടുപേൎക്കുമിഷ്ടമായ്വരുത്തുവാ
നുണ്ടുമണ്ഡമേവരാലുമാവതല്ലനിൎണ്ണയം. (൯)

[ആലോചിച്ച, പ്രകാശം]

എന്നാൽ സ്വയംവരമാണ നല്ലത. അപ്പോൾ കന്യകയുടെ ഹിതംപോലെ ആവും. നമുക്കെന്നാൽ ആയാസവുമില്ല.

ബലഭദ്രർ.

അതിന്നു പല ദോഷങ്ങളും ഉണ്ടു. എന്തെന്നാൽ,

ഒരുനാരിയിലാഗ്രഹം പലൎക്കും
വരുമപ്പോളതുകൊണ്ടുവൈരമുണ്ടാം
കരുതീടുകിലത്രയല്ലകന്യാ
വരമാംരൂപമതൊന്നുമാത്രമോൎക്കും. (൪)

അങ്ങിനെ പോരാ.

കൃഷ്ണൻ.

ശരിതന്നെ. എന്തെന്നാൽ,

സൌന്ദൎയ്യൗദാൎയ്യശൌൎയ്യപ്രഭൃതിപലഗുണം
ചേൎന്നുവിഖ്യാതിതേടും
മാന്യന്മാരാംയുവാക്കൾക്കുചിതമിഹകൊടുക്കു
ന്നാളുംസ്ത്രീജനത്തെ
അന്യോന്യംചേരുമെന്നാൽപ്രിയമൊടുമവർ
തൻകാന്തന്മാരെഭരിക്കും
നന്നായ്പിന്നെജ്ജനിക്കുന്നൊരുശിശുവധികം
യോഗ്യനായുംഭവിക്കും. (൫)

ബലഭദ്രർ.

കൃഷ്ണന്റെ ഈ സാരമായിട്ടുള്ള യുക്തിയെ ഞാൻ സമ്മതിക്കുന്നു. പ്രത്യേകം ഒരുവനെ തിരഞ്ഞെടുക്കേണ്ടതു അത്യാവശ്യം തന്നെ.

ഉദ്ധവർ.

ഈ ഭാരം ഇവിടുന്നുതന്നെ വഹിച്ചാൽ കൊള്ളാമെന്നാകുന്നു ഞങ്ങളുടെ അപേക്ഷ.

ബലഭദ്രർ.

ചന്ദ്രവംശാധീശ്വരനായ ദുൎയ്യോധനൻ സുഭദ്രക്കു വളരെ ചേൎച്ചയായിരിക്കും.

കൃഷ്ണൻ.

[ഉപായത്തിൽ ഉദ്ധവരെനോക്കി
മന്ദഹാസംചെയ്തു, ബലഭദ്രരോടു]

ദുൎയ്യോധനൻ മാന്യൻതന്നെ എങ്കിലും സജ്ജനങ്ങൾക്കു അ

വനിൽ തൃപ്തിയില്ലാത്തതിനാൽ മററുള്ള ഗുണങ്ങളും എത്ര തന്നെ ശോഭിയ്ക്കും.

സാരസൽഗുണങ്ങളോടുചേരിലുംമഹാജനം
പാരമിന്നനാദരിയ്ക്കിലായതൊക്കെനിഷ്ഫലം
പാരിതിൽനിജപ്രിയജനാനുരാഗമില്ലയെങ്കില (ഹി)
ന്നാരിതൻെറചാതുരിപ്രശോഭകൊണ്ടുകിംഫലം ? (൩)

അതിനാൽ,

മതിമാനതിവീരനുത്തമന്മാ
ർക്കതിമാത്രംപ്രിയനാകുമിന്ദ്രപുത്രൻ
ഹിതമോടിതുകാലമിസ്സുഭദ്രാ
പതിയാകിൽചിതമെന്നെനിക്കുപക്ഷം. (൪)

ഉദ്ധവർ. [ആത്മഗതം]

അങ്ങിനെ ! രണ്ടു പേരും തിര നീക്കി.

ബലഭദ്രർ. [ഭാവഭേദത്തോടുകൂടെ, ഉദ്ധവരോട]

കൃഷ്ണൻെറ വാക്കു കേട്ടുവൊ ! അൎജ്ജുനൻ പൂജ്യനും ദുൎയ്യോധനൻ ത്യാജ്യനുമാണത്രെ.

ഉദ്ധവർ. [ബലഭദ്രനെ നോക്കി, ആത്മഗതം]

ഈദ്ദേഹത്തിൻെറ വിധമൊന്ന പകൎന്നിരിയ്ക്കുന്നു. ഇപ്പോൾ എന്തു പറയണം ! ഇത കരുതിയായിരുന്നു ഞാനൊഴിഞ്ഞു നിന്നിരുന്നത. എന്നിട്ടും ഫലമൊന്നുമുണ്ടായില്ല.

[പ്രകാശം]

ഇങ്ങിനെയൊരു കിംവദന്തിയുണ്ട. അതിനാലായിരിയ്ക്കും ഇ പ്രകാരമറിയിച്ചത. അതത്ര സാരവുമില്ല.

ബലഭദ്രർ. [അല്പംശാന്തതയോടെ]

കൃഷ്ണൻ ശുദ്ധനാണ. എന്തു കേട്ടാലും വിശ്വസിക്കും. മറ മഹാപാപത്തിന്ന ശക്തിയുണ്ടെങ്കിൽ ഇങ്ങിനെ പറയുവാൻ വഴിയുണ്ടൊ !

ഇന്ദ്രപ്രഭാവമിയലുന്നൊരകൈതവേന്ദ്രൻ
തന്നോടുതുല്യതനിനക്കുകപാൎത്ഥനുണ്ടൊ !
നന്നായ്പ്രകാശമുളവാകിയചന്ദ്രനോടു
കന്നത്തമാൎന്നൊരുബകത്തിനുസാമ്യമുണ്ടൊ ! (൩൮)

ഉദ്ധവര. [ആത്മഗതം]

ഇങ്ങിനെ പറയത്തക്ക ഗുണങ്ങൾ യാതൊന്നും ദുൎയ്യോധനനില്ല, എങ്കിലും വിചാരം നോക്ക. ഇദ്ദേഹത്തിന്റെ ശിഷ്യവാത്സല്യം അതിശയിക്കത്തക്കതു തന്നെ.

[പ്രകാശം]

ഇതു വാസ്തവമാണ. ദുൎയ്യോധനനോടുപമിക്കുവാൻ ദുൎയ്യോധനനല്ലാതെ ആരുമില്ല.

കൃഷ്ണൻ.

എങ്ങിനെയായാലും ബന്ധുക്കളെ ഉപേക്ഷിക്കുന്നത അവിഹിതമാകുന്നു.

ബലഭദ്രര.

കൃഷ്ണ സോദരിയെ കുറിച്ചു വാത്സല്യം യഥാൎത്ഥത്തിൽ ഇല്ലെന്ന ഇപ്പോൾ ഞാൻ വിചാരിക്കുന്നു.

കൃഷ്ണൻ.

എന്തു കാരണത്താൽ !

ബലഭദ്രര.

ബന്ധുത്വം മാത്രം ആലോചിച്ചാൽ മതിയൊ ?

പരമുപകാരങ്ങൃത്താ
ലൊരുവന്നുംപ്രാഭവംനടിച്ചീടും
നരനാംമിത്രത്തെക്കാൾ
വരനേററംശത്രുവാംപ്രഭുനിനച്ചാൽ. (൩൯)

എന്നു മാത്രമല്ല,

ഇച്ശപോലിതുവരെക്കുമിരുത്തി
ത്തുച്ശനാകുമൊരുവന്നുകൊടുത്താൽ
സ്വച്ശമാനസകൃശാംഗിസുഭദ്രാ
നിശ്ചയംബഹുവിധേനതപിക്കും. (൪൦)

അതിനാൽ കൃഷ്ണന്റെ പക്ഷം വളരെ ആലോചിച്ചു തീൎച്ച്യാക്കേണ്ടതാകുന്നു.

[അപ്പോൾ ദ്വാരപാലകൻ പ്രവേശിച്ചു]

ദ്വാരപാലകൻ.

മഹാരാജാവു വിജയിയായി ഭവിക്കട്ടെ! ഹസ്തിനപുരത്തിങ്കൽ നിന്നു ഒരു ദൂതൻ വന്നു തിരുമനസ്സിലെ കണ്ടു വന്ദിപ്പാൻ സമയം കാത്തു നില്ക്കുന്നുണ്ടു.

ബലഭദ്രർ.

വരുവാൻ പറയുക.

ദ്വാരപാലകൻ.

കല്പനപോലെ.

[പോയി]

[അനന്തരം ദൂതൻ പ്രവേശിച്ചു ബലഭദ്ര കൃഷ്ണന്മാരെ നമസ്കരിക്കുന്നു]

ബലഭദ്രർ.

ദുൎയ്യോധനാദികൾക്കു സുഖമല്ലേ?

ദൂതൻ.

അതെ.

ബലഭദ്രർ.

ഇപ്പോൾ നിന്നെ എന്തിനാണു ഇവിടേക്കു അയച്ചതു? വല്ല വിശേഷവും ഉണ്ടോ?

ദൂതൻ.

തൃക്കയ്യിൽ തരുവാനായി ഒരെഴുത്തു തന്നയച്ചിട്ടുണ്ടു.

ബലഭദ്രർ.

എവിടെ?

ദൂതൻ. [എഴുത്തു കൊടുക്കുന്നു]

ബലഭദ്രർ. [വാങ്ങി മുദ്രപൊട്ടിച്ചു വായിക്കുന്നതായി നടിച്ചിട്ടു, സന്തോഷത്തോടെ എഴുത്തു കൃഷ്ണന്റെ കയ്യിൽ കൊടുക്കുന്നു]

കൃഷ്ണൻ. [വാങ്ങി വായിച്ചു നോക്കീട്ടു]

ദൂതൻ പുറത്തു പോയി നില്ക്കട്ടെ. പിന്നെ വിളിക്കാം.

ബലഭദ്രർ. [ഭൃത്യനോട]

പുറത്തപോയിനില്ക്കു. അല്പസമയംകഴിഞ്ഞിട്ടമറുവടിതരാം.

ഭൃത്യൻ.

കല്പനപോലെ. [പോയി]

ശ്രീകൃഷ്ണൻ.

ഇവിടുന്ന എങ്ങിനെ മറുവടി അയയ്ക്കുവാനാണ വിചാരിക്കുന്നത ?

ബലഭദ്രർ.

സംശയിക്കുവാനെന്തൊ !

ഭുവനതലമശേഷംകീൎത്തിയാൽശുഭ്രമാക്കു
ന്നവനിപതിവിശേഷാത്സൎവ്വസമ്പത്സമൃദ്ധൻ
സവിനയമിഹനമ്മോടിത്ഥമൎത്ഥിച്ചതോൎത്താൽ
യുവതിഭഗിനിതന്റെഭാഗ്യവൈചിത്ര്യമത്രേ. (൪൬)

എന്നമാത്രമല്ല,

ചോദിക്കുന്നവനേകാം
മേലരനാമന്യനാഗ്രഹിച്ചാലും
മോദമൊടൎത്ഥിക്കില്ലോ
സാദരമക്കന്യയെക്കൊടുക്കേണ്ടു. (൪൭)

എല്ലാംകൊണ്ടും ദുൎയ്യോധനനാണ കൊടുക്കേണ്ടത. അതിനാൽ നമുക്ക വലിയബന്ധുലാഭവും, സുഭദ്രയ്ക്കു വളരെ ക്ഷേമവും ഭവിക്കും. ഇനി താമസിച്ചുകൂടാ, വേഗത്തിൽ സമ്മതം കൊടുക്കണം.

ശ്രീകൃഷ്ണൻ. [ആത്മഗതം]

കഷ്ടം ! അത്യുത്തമനായിരിക്കുന്ന പ്രിയസഖന്റെ ഗുണങ്ങൾ ലേശംപോലും അറിയാതെ ജ്യേഷ്ഠൻ ഈ ദുഷ്ടനെ കുറിച്ചു ഇങ്ങിനെ പറയുന്നുവല്ലോ. ഈ നിശ്ചയം സുഭദ്രയ്ക്കു വ്യസനകരമാകുവാനാണ സംഗതി.

സുമതിഭഗിനിതന്നംഹൃത്തിലോൎത്താലവൾക്കീ
കുമതിയിലനുരാഗം വരിക്കുവാനില്ലബന്ധം
അതികടുകമേവംജ്യേഷ്ഠനാം തീൎച്ചയായി
സ്ഥിതിയിതുപരചെയ്യാനെന്തുഞാൻവേണ്ടതിപ്പോൾ ! (൪൮)

[ആലോചിച്ചു]

സ്വമതം കൊടുപ്പിക്കാതെ കഴിക്കണം. എന്നാൽ നിവൃത്തിയുണ്ട. ഇപ്പോൾ അഹിതമായിട്ടൊന്നും പറയേണ്ട.

[പ്രകാശം]

ഇക്കാൎയ്യത്തിൽ കന്യകയുടെ ഹിതവും കൂടി അറിയേണ്ടത ആവശ്യമാകയാൽ ചോദിച്ച മറുവടി വഴിയെ അയക്കാം. ദൂതൻ പോകട്ടെ.

ബലഭദ്രർ.

എന്തിന ചോദിക്കുന്നു! കന്യകയോടന്വേഷണം വാങ്ങി സാധാരണ വിവാഹം നിശ്ചയിക്കുന്നതു പതിവില്ല.

ഉദ്ധവർ.

അങ്ങിനെയല്ല അഭിപ്രായം അറിയിച്ചത. പുരുഷനെ നിശ്ചയിക്കുന്നതിൽ സ്ത്രീയുടെ മനസ്സും കൂടി അറിഞ്ഞാൽ നന്ന എന്ന മാത്രമാകുന്നു. പിന്നെ അബദ്ധമില്ലല്ലൊ.

ബലഭദ്രർ.

അല്ലെങ്കിൽ എന്താണ അബദ്ധം?

മൽപ്രിയസോദരിയെന്നാ
ലപ്രിയമൊന്നും കഥിക്കയില്ലവശ്യം
മൽപ്രിയനായനിമിത്തം
തൽപ്രിയനാം ഫല്ഗുനൻ വിശേഷിച്ചും. (൨൮)

ഇതിന സംശയമില്ല. പിന്നെ എന്തിന സമയം കളയുന്നു. എഴുന്നുള്ളുവാനാവശ്യമുള്ള സാധനങ്ങൾ കൊണ്ടുവരട്ടെ. വേണമെങ്കിൽ ഈ വിവരം എപ്പോഴെങ്കിലും സുഭദ്രയെ അറിയിക്കാമല്ലൊ.

ഉദ്ധവർ.

സുഭദ്രക്ക ഗുരുജനങ്ങളിൽ വളരെ ഭക്തിയും വിശ്വാസവുമുള്ളതുകൊണ്ട ഈ നിശ്ചയത്തിന്ന വിരോധം പറയുമെന്നുള്ള ശങ്കയില്ല.

കൃഷ്ണൻ.

ധരണിയിങ്കൽ വിവേകികളുള്ളവരാം
ഗുരുജനപ്രിയമെന്നതുചെയ്യുകിൽ

പരമിതൊക്കയുമീപ്സിതമാകമോ
കരുതിയാലതുഭക്തിനിമിത്തമാം. (൪൩)

എന്നാൽ ഗുരുജനം മറ്റുള്ളവരുടെ ശ്രേയസ്സിന്ന എല്ലാ യ്പോഴും അനുഗ്രഹമുള്ളവരായിരിക്കണം. പറയുന്നതെല്ലാം ക്ഷേമ ങ്ങളെന്നുള്ള വിശ്വാസത്താൽ ഹിതം അഹിതം നോക്കാതെ എ ന്തെങ്കിലും പറഞ്ഞു അവരെ ആയാസപ്പെടുത്തുന്നതു കഷ്ടമാണ. ഇതു സാധാരണയായിട്ടു കാണുന്നു.

നിനച്ചീടാതെതും തരുണിയുടെചിത്തം ഗുരുജനം
തനിച്ചാലോചിച്ചിട്ടൊരുവനു കൊടുക്കുന്നിതതിനാൽ
രമിച്ചീടാതുള്ളം കലഹമൊടു രാമിൽബഹുവിധം
നയിച്ചീടുന്നെല്ലോസമയമുലപാരിൽപലജനം. (൪൪)

അജ്ഞാതരായമിഥുനങ്ങളെയിന്നുചേർക്കാൻ
വിജ്ഞാനമുള്ളവർനിനയ്ക്കുകിലെത്രകഷ്ടം
പ്രാജ്ഞൻഭവാനഖിലമിങ്ങറിവുണ്ടുപാർത്താ
ലജ്ഞാനമല്ലമിതുഞാനുരചെയ്തിടുന്നു. (൪൫)

ബലഭദ്രർ.

എങ്കിൽ ഇപ്പോഴുള്ള ഭാര്യാഭർത്താക്കന്മാർ മിക്കവരും ഈവി ധത്തിൽ വിവാഹം കഴിഞ്ഞവരാണ. അവരൊക്കെയും കലഹി ച്ചു കാലം കഴിക്കുകയായിരിക്കുമൊ?

കൃഷ്ണൻ.

എല്ലാവരും അങ്ങിനെ വരുമെന്നു ഞാൻ പറയുന്നില്ല. സാമാന്യവും ഇങ്ങിനെ തന്നെയായിരിക്കും.

ഇതിലുംഭദ്രമായി
ട്ടതിമാത്രംരക്ഷയാച്ചിലർഭവിക്കും
അതിനാൽപ്രാബല്യതയെന്നു
ളളതുനംപൂർവ്വപുണ്യവൈഭവമാം (൪൬)

ഉദ്ധവർ [ബലഭദ്രരോട]

ഇദ്ദേഹം സ്വീകാര്യമായിരിക്കുന്ന കാര്യമാണ പറയുന്നതു. ഇതിനെ ഇവിടുന്നുപേക്ഷിക്കരുതു. യുക്തിയുക്തമായ വാക്യ ആ

അതന്നെ പറഞ്ഞാലും സ്വീകരിക്കേണ്ടതാണല്ലൊ. അവിടെ സേവ്യസേവകഭാവം വിചാരിപ്പാൻ ആവശ്യവും ഇല്ല.

ബലഭദ്രൻ.

എന്നാൽ ഉദ്ധവൻ പോയി വേഗത്തിൽ സുഭദ്രയുടെ മനസ്സറിഞ്ഞു വരു.

ഉദ്ധവൻ.

ഇതത്ര വേഗത്തിൽ സാധിക്കുന്ന കാൎയ്യമല്ല.

പ്രാണപ്രേഷ്ഠഹിതയായതൻറെസഖിയാ
ണെന്നാകിലുംലക്ഷ്മിയാ
ളേണാക്ഷീജനമാത്രതന്നഭിമതംചൊൽ
വാൻമടിക്കുംദൃഢം
ഒന്നായിട്ടുകിടക്കുമറ്റൊരുവിധമാം
കാന്താരമിക്കന്യയാൾ
നാണംകൊണ്ടുകൊടുക്കയില്ലവസരം
ശേഷംകഥിക്കേണമോ! (൧൬)

അതിനാൽ ദേവിമാരിൽ ആരെങ്കിലും കന്യകയുടെ സഖിമാരെ ഈ കാൎയ്യം ഏല്പിച്ചാൽ അവർ അല്പ ദിവസംകൊണ്ടറിഞ്ഞു പറയുമായിരിക്കും.

ബലഭദ്രൻ.

അതങ്ങിനെ ആവട്ടെ. നിങ്ങൾ രണ്ടു പേരും ഉടനെപോയി വിവാഹത്തിന്നുവേണ്ടു ന്നതുകളെല്ലാം വിശേഷമായി ചെയ്യിക്കണം.

കൃഷ്ണൻ.

എന്നാൽ എന്തെങ്കിലും ശുഭകൎമ്മങ്ങൾ ആരംഭിക്കുന്നതിന്നു മുമ്പിൽ ഇഷ്ടദേവതാപ്രീതി വരുത്തേണമെന്നു വൃദ്ധന്മാർ പറഞ്ഞു കേട്ടിട്ടുണ്ടു. ഇവിടെ അന്തൎദ്വീപത്തിങ്കൽ പതിവായി കഴിച്ചു വരുന്ന ഉത്സവം തന്നെ ഈ സംവത്സരത്തിൽ കഴിഞ്ഞിട്ടില്ല.

ബലഭദ്രൻ.

എങ്കിൽ വിവാഹം അതു കഴിഞ്ഞിട്ടുമതി. ഉത്സവം പതിവിലധികം ഘോഷിക്കുകയും, നാമെല്ലാവരും പോകകയുംവേണം.

ശ്രീകൃഷ്ണൻ. [ആത്മഗതം]

ആവൂ! ഉത്സവം കഴിയുന്നതുവരെ വിവാഹത്തിന്നു താമസമുണ്ടല്ലൊ. ഇതിനിടയ്ക്കു എന്റെ അനുഗ്രഹം സാധിച്ചുകൊള്ളാം.

ബലഭദ്രർ.

ആരാണവിടെ?

ഭൃത്യൻ. [പ്രവേശിച്ചു]

അടിയൻ.

ബലഭദ്രർ.

നീ ഇപ്പോൾ പൊയ്ക്കൊൾക. മറുപടി വഴിയെ അയയ്ക്കാമെന്നു കണ്വനോടു പറയു.

ഭൃത്യൻ.

കല്പനപോലെ. [പോയി]

[അനന്തരം ഉഗ്രസേനന്റെ കഞ്ചുകി പ്രവേശിച്ചു]

കഞ്ചുകി.

മഹാരാജാവു ജയിക്കട്ടെ. പുരത്തിൽ ഒരു യതി വന്നിട്ടുണ്ടെന്നു ഇവിടെ ഉണൎത്തിപ്പാൻ ഉഗ്രസേനമഹാരാജാവു അടിയനെ കല്പിച്ചയച്ചിരിക്കുന്നു.

ശ്രീകൃഷ്ണൻ. [ആത്മഗതം]

ഇന്നലെ രാത്രി ദൈവതകത്തിൽ വെച്ചു കണ്ടു പറഞ്ഞപ്രകാരം അൎജ്ജുനൻ വന്നതായിരിക്കാം.

ബലഭദ്രർ. [ശ്രീകൃഷ്ണാദികളോടു]

നിമിത്തം വളരെ നന്നായി. ഇതിനാൽ സുഭദ്രയ്ക്കു ശ്രേയസ്സു ഭവിക്കും നിശ്ചയം. നമുക്കു യതിയെ വന്ദിപ്പാനായി വേഗത്തിൽ പോക.

[എല്ലാവരും പോയി]

രണ്ടാമങ്കം കഴിഞ്ഞു.

# സുഭദ്രാർജ്ജുനം

## ഭാഷാനാടകം.

---

## മൂന്നാമങ്കം.

---

[അനന്തരം കഞ്ചുകി പ്രവേശിക്കുന്നു]

കഞ്ചുകി.

ഒരുവനുമില്ലനിനച്ചാലരമനയിതിൽവൃദ്ധനായിനില്ക്കുമ്പം
കരുതുകിലെന്നുടെമുടിയോപരമിഹവെണ്മാമരസ്സുസമമല്ലോ ||

[നെടുവീർപ്പിട്ട്]

കഷ്ടംശിഷ്ടജനാചാരംവിട്ടുതാനെത്രകാലമായ്
മട്ടോൽവാണികൾതൻവാക്കുകേട്ടുകൊണ്ടുഴലുന്നതും. (൨)

അതിനാലന്തഃപുരത്തിങ്കലുള്ള ഉപജീവനം ജുഗുപ്സിതം തന്നെ.

[ചുററി നടന്നു നോക്കീട്ട്]

ആരാണീ വരുന്നത ?

[അടുത്തു ചെന്നിട്ട്]

ആര ? ദുര്യ്യോധനന്റെ ദൂതൻ ദുർവ്വിദഗ്ദ്ധനോ ?

ദുർവ്വിദഗ്ദ്ധൻ.

ആര്യ്യ ! ബീഭത്സക ! ഭവാൻ എന്നെ അറിഞ്ഞില്ലേ ?

ബീഭത്സകൻ.

അല്പ ദിവസമായിട്ട എനിക്കു കണ്ണിന്നു നല്ല സുഖമില്ല. ആളെ അറിയേണമെങ്കിൽ അടുക്കണം.

ദുർവ്വിദഗ്ദ്ധൻ.

വാൎദ്ധക്യത്താലായിരിക്കും, അല്ലേ ?

ബീഭത്സകൻ.

അല്ല. ഉന്മാദാധിക്യത്താലാണ.

ദുർവ്വിദഗ്ദ്ധൻ.

ഇത വൃദ്ധന്മാരുടെ സ്വഭാവമാണല്ലോ. അകട്ടെ, ഇപ്പോൾ എവിടയ്ക്കു പോകുന്നു ?

ബീഭത്സകൻ.

രുഗ്മിണീദേവിയുടെ നിയോഗപ്രകാരം സുഭദ്രയെ കാണ്മാൻ.

ദുർവിദഗ്ദ്ധൻ.

ആ കുമാരി എവിടെ !

ബീഭത്സകൻ.

ഗൃഹത്തിലെങ്ങും കാണുന്നില്ല. ഉദ്യാനത്തിലുണ്ടായിരിക്കും.

ദുർവിദഗ്ദ്ധൻ. [ആത്മഗതം]

ഇയാളെക്കണ്ടതുഉപകാരമായി. ഉപായത്തിൽ കന്യകയുടെ സ്ഥിതി മുഴുവനും അറിയേണമെന്നു സ്വാമി പ്രത്യേകം ഏല്പിച്ചിട്ടുള്ള കാര്യമാകയാൽ കുമാരിയെ അന്വേഷിച്ചു നടന്നുഴലേണ്ടിവരുമെന്നു വിചാരിച്ചിരുന്നു. ഇതിനാൽ അതു കൂടാതെ കഴിഞ്ഞുവല്ലൊ. ഇനി ഉദ്യാനത്തിൽ ചെന്നുകൂടാം.

[പ്രകാശം]

എനിക്കു പോകുവാൻ കുറച്ചു ബദ്ധപ്പാടുണ്ട്. ആര്യൻ അനുവാദം തരണം.



ബീഭത്സകൻ.

താൻ എന്തിനു വന്നു ! എവിടക്കു പോകുന്നു ? ഇതൊന്നും അറിയാതെ അയക്കുവാൻ പാടുണ്ടോ ?

അന്യരാജ്യമതിൽനിന്നൊരു ദൂതൻ
വന്നുവെങ്കിലതിനുള്ളൊരു മൂലം
ഇന്നതെന്നു വഴിപോലെ ധരിക്കാ
തിന്നു കൈവിടുകിലുണ്ടു വിരോധം. (൨)

ദൂതൻ [അല്പം പരിഭ്രമത്തോടെ, ആത്മഗതം]

ഞാൻ പെരുവഴി വിട്ടു ഇതിലെ വന്നതുകൊണ്ടു ഇയാൾ വല്ലതും ശങ്കിച്ചിരിക്കുമൊ ! [പ്രകാശം]

ആര്യ ! എന്നെ മറ്റൊരുവിധം സംശയിക്കരുതേ. ഞാൻ ബലഭദ്രസ്വാമിക്കു ഒരെഴുത്തു കൊണ്ടുവന്നു കൊടുത്തു മടങ്ങിപ്പോകുന്നു. എന്നാൽ ഭവാനെ കാണ്മാനാഗ്രഹിച്ചു അന്വേഷിച്ചു

പ്പോഴും ഇങ്ങോട്ടു പോന്നതായി അറിഞ്ഞതിനാൽ ഇവിടെ വന്നതാണു.

ബീഭത്സകൻ. [പുഞ്ചിരിയോടെ]

ഞാൻ നേരംപോക്കാണു പറഞ്ഞതു. പൊയ്ക്കൊൾക.

ബുദ്ധിദഗ്ദ്ധൻ.

സന്തോഷം. എന്നാൽ പിന്നെക്കാണാം.

[അവിടെനിന്നു പോയി]

കഞ്ചുകി [ചുറ്റിനടന്നു നോക്കീട്ടു, ആകാശം ലക്ഷ്യമാക്കി]

കലാവതി! എന്തിനാണു ഹിമജലത്തിൽ കലക്കിയ ചന്ദനവും നനഞ്ഞ താമരയിലയും കൊണ്ടുപോകുന്നതു?

[കേട്ടതായി നടിച്ചിട്ടു]

എന്തു പറയുന്നു! "കഠിനമായ വെയിൽകൊണ്ടു ക്ഷീണിച്ചിരിക്കുന്ന സുഭദ്രയുടെ ശരീരത്തെ തണുപ്പിപ്പാൻ" എന്നോ? എന്നാൽ വേഗത്തിൽ കൊണ്ടുപോവുക.



[അഞ്ചാറടി നടന്നു മുൻഭാഗത്തു നോക്കീട്ടു, വിചാരത്തോടെ]

ഹന്തതെന്നിളവരശ്ശുമിവണ്ണം
ശാന്തയായസുകുമാരിസുഭദ്രാ
ഭ്രാന്തിപൂണ്ടുവലയുന്നതുകണ്ടി
ട്ടെന്തുമൂലമിതിനിന്നുനിനച്ചാൽ. (൨)

പിന്നെയും,

അക്ഷീണപുണ്യമതിനാലുളവായകന്യ
ക്കീക്ഷീണഭാവമിയലുന്നതിനില്ലബന്ധം
സൂക്ഷിക്കിലുണ്ടൊരുവിചാരമിവൾക്കനുന
മാക്കേപ്പടില്ല, വെയിൽകൊണ്ടിതുപോലെയാമോ? (൩)

എന്തെങ്കിലുമാവട്ടെ. ഈ വിവരം ദേവിയെ അറിയിച്ചേക്കാം. അടുത്തുചെന്നിവരെ ബുദ്ധിമുട്ടിക്കേണ്ട.

[പോയി]

പൂർവ്വാംഗം കഴിഞ്ഞു.

അനന്തരം സുഭദ്രയും സഖിമാരും മരക്കൂട്ടത്തിൽ മറഞ്ഞുനിന്ന ബുദ്ധിദഗ്ധനും പ്രവേശിക്കുന്നു.

ബുദ്ധിദഗ്ധൻ.

കഷ്ടം ! കഷ്ടം !! ഈ കന്യകയുടെ ഇപ്രകാരമുള്ള അവസ്ഥ കണ്ടാൽ ആരും സഹിക്കയില്ല. എന്തുകൊണ്ടെന്നാൽ,

പുത്തൻപ്രസൂനതതികൊണ്ടുപരച്ചതല്പേ
മത്തേഭഗാമിനികിടന്നുരുളുന്നിതയ്യോ
അത്യാർദ്രമായനവചന്ദനസാരമേററം
പ്രത്യംഗമാശുപകരുന്നിതുതോഴിമാരും. (൭)

അത്രതന്നെയല്ല,

ഉണ്ണായികൃംചേരുന്നിവളുടെശരീരത്തിൽമുഴുവൻ
ഉണ്ണാളത്താൽകല്പിച്ചതികരണമാകല്പമഖിലം
കനത്തിട്ടുംതാപംകലർന്നമെരുപ്പമെനിയിലിതാ
തണുത്തീടാനേററംസഖികളിഹവീശുന്നതല്ലിരാൽ. (൮)

സഖിമാർ [മേൽപ്രകാരം ചെയ്തിട്ട]

സഖി, സുഭദ്രെ ! ഇപ്പോൾ നിന്റെ താപം കുറെ ശമിച്ചുവൊ ?

സുഭദ്ര.

സഖിമാർ എന്റെ താപശാന്തിക്കു വല്ലതും ചെയ്യുന്നുണ്ടൊ എന്നുകൂടി ഞാൻ ശങ്കിക്കുന്നു.

സഖിമാർ [ശോകാതിശയത്തോടെ അന്യോന്യം നോക്കുന്നു]

ബുദ്ധിദഗ്ധൻ.

കുമാരിക്കു വ്യാധിയല്ല; വലുതായൊരു ആധിയാണ. അതെന്തെന്നു ഇവരുടെ വാക്കുകളെക്കൊണ്ടുതന്നെ വഴിയെ അറിയാം.

കലാവതി. [സുശീലയോട അപവാര്യ]

പ്രിയസഖിയുടെതാപംപാർക്കിലിന്നിത്തരംതൽ
പ്രിയനുടെവരവെന്നോർക്കേപ്പതില്ലിങ്ങുമന്ത്രം
നയമൊടിവിടെനാമിന്നെന്തുചെയ്യേണ്ടുചൊല്ലീ
ടയിസപദിസുശീലേതൽപ്രശാന്ത്യർത്ഥമിപ്പോൾ. (൯)

സുശീല [സാകാംക്ഷമായിട്ടു]

സഖി! കലാവതി! ഞാൻ എന്തു പറയേണ്ടു. ഭാഗ്യഹീനകളായ നാം എന്തുചെയ്തിട്ടും ഫലമില്ലല്ലോ.

സുശീല [പ്രകാശം]

സഖി! സുഭദ്രേ! ഭവതി വളരെ അസ്വാസ്ഥ്യയായിരിക്കുന്നു. അല്പമെങ്കിലും ധൈര്യത്തെ അവലംബിക്കുക.

കലാവതി [പ്രകാശം]

സഖി നിന്റെ ഇഷ്ടജനത്തിന്റെ ദർശനം വരെ ദേഹത്തെ രക്ഷിക്കുക. ഇല്ലെങ്കിൽ മനോരഥങ്ങൾ വിഫലങ്ങളായിഭവിക്കുകയില്ലേ?

ഇത്തരം സഖി ഖേദിച്ചാലൊത്തീടും ദേഹനാശവും
ഭിത്തിയില്ലെങ്കിലെവ്വണ്ണം ചിത്രമെഴുതുന്നതും ? (൯)

ബുദ്ധിദർശൻ.

ഇവൾ ഏത സുകൃതിയെ കുറിച്ചാണ ഇങ്ങിനെ വ്യസനിക്കുന്നത? ഒരു സമയം നമ്മുടെ മഹാരാജാവിനെ തന്നെ ആയിരിക്കാം. അദ്ദേഹം ഭാഗ്യവാനാകുന്നു.

സുഭദ്ര.

സഖിമാരെ! ഞാൻ എങ്ങിനെ ധൈര്യത്തെ ആശ്രയിക്കും. ആ വസ്തു തന്നെ മദനാഗ്നിയാൽ ദഹിച്ചിരിക്കുന്നു.

സ്മരനഹോ കുസുമായുധനെന്നതെ
ന്നൃതമായ്വ്വരുവാനിഹ കാരണം
ഉരസിയെന്നുടെ ഭീകരനലായിട്ടും
ശരമിതാ പൊരിച്ചുന്നിതു മന്മഥൻ. (൧൦)

ആ പ്രിയജനത്തിന്റെ വാർത്തപോലും കേൾക്കുന്നില്ല. ഞാൻ എത്രകാലം ഇങ്ങിനെ മൃതപ്രായയായി ജീവിച്ചിരിക്കണം. നിർദ്ദയനായ കാമൻ എന്റെ പ്രാണങ്ങളെ അപഹരിക്കുന്നതുമില്ലല്ലോ.

[എന്ന മോഹിക്കുന്നു]

സഖിമാർ. [ശോകാവേഗത്തോടെ]

പ്രിയസഖി! ആശ്വസിക്കൂ. ആശ്വസിക്കൂ.

[ഹിമജലം തളിച്ചു താമരയിലകൊണ്ടു വീശുന്നു]

ദുർവ്വിദഗ്ധൻ.

അയ്യോ കഷ്ടം! ഇവളുടെ വ്യസനം കണ്ടിട്ട എന്റെ ഹൃദയം പിളരുന്നു. ഇവളുടെ ജീവനാഥൻ വളരെ നിർദ്ദയനാണെന്നു നിശ്ചയം. അല്ലെങ്കിൽ ഈ പ്രേമാധിക്യത്തെ അവൻ അറിഞ്ഞിട്ടില്ലെന്നും വരാം.

സുഭദ്ര. [അല്പം ആശ്വസിച്ചിട്ട കാമദേവനെ ഉദ്ദേശിച്ചു]

പഞ്ചാസ്ത്രനല്ലഭഗവാൻകപടേനലോകം
വഞ്ചിപ്പതിന്നുപറയുന്നിതുനന്മയേവം
നെഞ്ചിൽപൊഴിപ്പതിനിവന്നുമസംഖ്യബാണം
പഞ്ചായുധന്നുവരുവാനവകാശമുണ്ടോ? (൧൧)
മന്മഥനെന്നുപരക്കെ
സമ്മതമാകുന്നുലോകമിതുകാലം
തന്മഥനത്തിനൊരുത്തൻ
നന്മയിലൊരുപേരുകൂടിവരുമല്ലോ. (൧൨)

അതിനാൽ ആ വീരപുരുഷനോടൊത്തുകൂടുവാനും അബലയായ എന്റെ പ്രാണങ്ങളെ പ്രിയദർശനംവരെ എങ്കിലും അപഹരിക്കാതിരിക്കാനും ഞാൻ വന്ദിക്കുന്നു.

[വിവശതഭാവിച്ചിട്ട]

ആ! ഹാ! കുസുമായുധന്ന ആശ്രിതന്മാരിൽ പോലും വാത്സല്യമില്ലല്ലോ.

പേമഴപോൽശരമിപ്പോ
ളാമയമേറീട്ടെന്റെതനുവിങ്കൽ
സീമവെടിഞ്ഞുപൊഴിഞ്ഞി
ക്കാമനഹോഹന്തമാംചതിക്കുന്നു. (൧൩)

[എന്നു കരയുന്നു]

സഖിമാർ.

സഖി! കരയരുതെ! കരയരുതെ! ആ മഹാപുരുഷനോടു ചേരുവാൻ ദൈവം നിനക്കുടനെ സംഗതി വരുത്തും. കുറച്ചു ക്ഷമിക്കുക.

മുഗ്ദ്ധിദഗ്ദ്ധൻ.

ഈ ധൃഷ്ടകളായ സഖികൾ ഏവനെന്നു സ്പഷ്ടമായി പറയുന്നില്ലല്ലൊ. ഇനി എന്തു വിധം അറിയുന്നു. സമയവുംപോകുന്നു.

സുഭദ്ര.

മഹത്തായിരിക്കുന്ന സന്താപത്തെ എങ്ങിനെ സഹിക്കും?

കലാവതി.

സഖി സുശീലെ! സുഭദ്രയുടെ ശോകം മേല്ക്കുമേൽ വൎദ്ധിച്ചുവരുന്നു. നമ്മുടെ പ്രയത്നത്താൽ ഒരു ഫലവും കാണുന്നില്ല. അതിനാൽ നീ പോയി ഇവളാൽ എഴുതപ്പെട്ടിരിക്കുന്ന ആ പ്രിയസഖന്റെ ചിത്ര പടത്തെ എടുത്തു വേഗത്തിൽ വരണം.

സുശീല.

അങ്ങിനെതന്നെ. [പോയി]

മുഗ്ദ്ധിദഗ്ദ്ധൻ.

ആകട്ടെ. ഇതു കണ്ടാൽ കാൎയ്യം അറിയാം. എഴുതുന്ന സമയം മഹാരാജാവു കല്പിച്ചപ്രകാരം ഇവളുടെ അന്തൎഗ്ഗതത്തിന്റെ സൂക്ഷ്മമറിവാൻ ഇപ്പോൾ സംഗതിവരുമെന്നു തോന്നുന്നു.

സുശീല. [വേഗത്തിൽചിത്രപടത്തോടുകൂടി പ്രവേശിച്ചിട്ട, സുഭദ്രയുടെ കയ്യിൽ കൊടുക്കുന്നു.]

സുഭദ്ര. [വാങ്ങുന്നു.]

കലാവതി.

സഖി! ഇനി ഈ ചിത്രത്തിലുള്ള ജീവനായകനെ നോക്കി നിന്റെ മനസ്സിനെ കറെ വിനോദിപ്പിക്കുക.

സുഭദ്ര. [ചിത്രപടം നോക്കുന്നു]

മുഗ്ദ്ധിദഗ്ദ്ധൻ.

എന്റെ സ്ഥിതി ദൂരത്തായതിനാൽ നല്ലവണ്ണം കാണ്മാൻ കഴിയുന്നില്ല.

സഖി സുഭദ്രേ! നീ അദ്ദേഹത്തിന്റെ ഏതു സമയത്തെ സ്ഥിതിയാണു എഴുതിയിരിക്കുന്നതു.

കലാവതി.

അവൾ സ്വപ്നത്തിൽ പല വിധവും കാണുമെല്ലൊ, അതിൽ ഒരു സ്വഭാവമായിരിക്കും.

സുഭദ്ര.

അല്ല. ജാഗ്രത്തിൽ കണ്ടതുതന്നെ, എന്തെന്നാൽ,

പണ്ടൊരിക്കലതിമോദമോടുമമസോദ
രേണസഹവീരനാ
മങ്ങു കോൻതനയനാശു താതസവിധ
ത്തിൽവന്നസമയത്തിൽമാം
കണ്ടിതന്നവിടെയപ്പൊഴേസരസമാ
ന്യരാരുമറിയാതെതൻ
നീണ്ടനേത്രമതുകൊണ്ടുടൻപ്രണയപേ
ശലംചൊരിഞ്ഞുനോക്കിനാൻ. (൧൪)

ഭ്വീമധൻ.

അറിയേണ്ടതറിഞ്ഞു. എന്നാൽ ഇവൾ ഭാഗ്യഹീന തന്നെ. അല്ലെങ്കിൽ നമ്മുടെ സ്വാമിയിലല്ലാതെ അൎജ്ജുനനിൽ ആഗ്രഹം ഭവിക്കുമൊ! ഇരിക്കട്ടെ, ഇനിയും എന്തെല്ലാമാണെന്ന അറിഞ്ഞിട്ട പോകാം.

സുഭദ്ര.

ആ പ്രകൃതമാണിത.

സുശീല

ശരി തന്നെ. ആരെയോ സാനുരാഗം നോക്കുന്നപോലെ തോന്നും.

കലാവതി.

സഖി! ഇതിൽ ഭവതിയേയും വസുദേവകൃഷ്ണന്മാരേയുംകൂടി എഴുതുന്നത ഈ പ്രകൃതത്തിന്ന ആവശ്യമാകുന്നു.

സുഭദ്ര.

ഇനിക്കും ഈ ബോധമുണ്ട. എന്നാൽ തരം വരായ്കകൊണ്ട എഴുതിയില്ല.

കലാവതി.

എന്നാൽ ഇപ്പോൾ പടത്തിന്റെ പണി മുഴുവനാക.

സുഭദ്ര.

എന്തോ മനസ്സിന്നു അസ്വാസ്ഥ്യം ഭവിച്ചതുപോലെ തോന്നുന്നു. ഇപ്പോൾ എഴുതിയാൽ നന്നാവുന്നതല്ല.

കലാവതി.

അങ്ങിനെ ശങ്കിയ്ക്കാനില്ല. അതു പേടിയാണു.

സുഭദ്ര.

പരീക്ഷിച്ചു നോക്കാം. സുശീല പോയി ചായങ്ങളും തൂലികകളും കൊണ്ടുവരു.

സുശീല.

അങ്ങിനെ തന്നെ. [പോയി]

ബുദ്ധിദർശൻ. [ചിത്ര പടത്തെ നല്ലവണ്ണം സൂക്ഷിച്ചുനോക്കീട്ടു]

ഈ കന്യകയുടെ ചിത്രകലാ വൈദഗ്ദ്ധ്യം അതിശയനീയം തന്നെ. ഇതു കണ്ടാൽ സാക്ഷാൽ അർജ്ജുനൻ തന്നെ നില്ക്കുകയാണെന്നു തോന്നും.

കലാവതി.

ഇപ്രകാരം സൽഗുണസമ്പന്നനായിരിയ്ക്കുന്ന പുരുഷനിൽ അത്യാസക്തി ഭവിച്ചതുകൊണ്ടു ഭവതി വിശേഷിച്ചും ഭാഗ്യവതി തന്നെ.

സുഭദ്ര.

അനുരാഗം ഭവിച്ചതുകൊണ്ടു മാത്രം ഭാഗ്യവതിയായൊ ?

കലാവതി.

പുഷ്പിച്ചാൽ കായ്ക്കാതിരിയ്ക്കുമൊ ?

സുഭദ്ര. [ചിത്രത്തിലുള്ള വല്ലഭനെനോക്കീട്ടു, പ്രേമപാരവശ്യത്തോടെ]

അയി പ്രാണനായക !

സൂക്ഷിച്ചീടുകിലല്പമൊന്നുചെറുതായ്
തെല്ലങ്ങുസംഫുല്ലമായ്
പക്ഷ്മത്താലതിരമ്യമായ്സരസിജം
പോലേററവുംകാന്തമായ്

സാക്ഷാൽപ്രേമരസം നിറഞ്ഞു വഴിയും
ചക്ഷുസ്സിനാലീവിധം
വീക്ഷിക്കുന്നതുമെന്തിനിന്നു സരസം
മാരന്നുമോദത്തിനോ ! (൫൨)

കലാവതി.

അല്ല. നിനക്കു മോദത്തിനാണു.

ഭൂരിദർശൻ.

ഈ സഖി സമർത്ഥതന്നെ. ഉത്തരം ഉചിതമായി.

സുഭദ്ര. [ലജ്ജിക്കുന്നു]

കലാവതി.

സഖി! ലജ്ജിക്കേണ്ട, ചിത്രഗതനായ പ്രിയതമനെ നോക്കിക്കൊണ്ടാത്മാവിനെ വിനോദിപ്പിക്കുക.

സുഭദ്ര.

സഖി കലാവതി!
മനോരഥശതങ്ങളാൽമനമെരിഞ്ഞു വാഴും വിധൌ
വിനോദമിതുമല്ലമായ് "മമ നിനക്കിലെന്തുള്ളതും.
അനാരതമബുദ്ധമായ്" [എന്നു ലജ്ജയാൽ വിരമിക്കുന്നു]

കലാവതി.

സഖി! സുഭദ്രേ! നീ എന്നെ അന്യയായിട്ടു വിചാരിക്കുന്നുവൊ! ലജ്ജയെ വിട്ടു മുഴുവനും പറയുക.

സുഭദ്ര. [പണിപ്പെട്ടു]

ദയിതനോടചേർന്നററവും
മനോഭവവിലാസമാർന്നമതവീടിലാനന്ദമാം. (൫൩)

സുശീല. [അല്പം വിഷാദഭാവത്തോടെ പ്രവേശിച്ചു, കലാവതിയോട സ്വകാര്യമായിട്ടു]

സഖി! നമ്മുടെ സുഭദ്രയെ ദുര്യോധനന്നു കൊടുക്കുവാൻ ആര്യനായിരിക്കുന്ന ബലഭദ്രസ്വാമി നിശ്ചയിച്ചിരിക്കുന്നു എന്നു ഉദ്യാനപാലികയായ ഭ്രമരിക ഇപ്പോൾ എന്നോടു പറഞ്ഞു.

ഞാൻ അതു കേട്ട വ്യസനിച്ചു ചായമെടുക്കുവാൻ പോകാതെ ഇവിടക്കു വരികയാണ ചെയ്തത.

കലാവതി [സാകാംക്ഷമായിട്ട]

ആരാകുന്നു ഭ്രമരികയോട്ട പറഞ്ഞത !

സുശീല.

രേവതീ ദേവിയുടെ സഖിയാണത്രെ.

കലാവതി.

എന്നാൽ സത്യമായിരിക്കാം. എങ്കിലും അനുജന്ന അഹിതമായിട്ട ജ്യേഷ്ഠനും സോദരിയുടെ ഹിതമറിയാതെ അനുജനും ഒന്നും പ്രവൃത്തിക്കുക പതിവില്ല.

സുശീല.

പതിവിപ്പോൾ ഭേദപ്പെട്ടിരിക്കാം.

കലാവതി. [ബദ്ധപ്പെട്ട]

ആൎയ്യനായ കൃഷ്ണനും സമ്മതിച്ചുവൊ !

സുശീല.

ആദിയിൽ വളരെ തടസ്ഥം പറഞ്ഞുവെങ്കിലും ജ്യേഷ്ഠന്റെ നിൎബ്ബന്ധത്താൽ പിന്നെ ഒരു വിധം സമ്മതിച്ചുവത്രെ.

കലാവതി.

കഷ്ടം ! കഷ്ടം !!
കേട്ടീടിലിക്കഥലവംമമതോഴിയിപ്പോൾ
ഞെട്ടിഭ്രമിക്കുമതിനില്ലവികല്പമല്പം
ഇഷ്ടംവരുത്തുവതിനല്ലൊരുസോദരൻതൻ
മട്ടൊന്നുമാറിസഖി ! കഷ്ടമിതെന്തുചെയ്യാം. (൧൭)

ദുൎമ്മദൻ.

ഈ സഖിമാർ തമ്മിൽ കന്യക കേൾക്കാതെ എന്താണ പറയുന്നത ! മുഖഭാവംകൊണ്ടു ഒരു വ്യസന വൎത്തമാനംപോലെ തോന്നുന്നു. അൎജ്ജുനന്ന വല്ല ആപത്തും നേരിട്ടിരിക്കുമൊ ! അല്ലെങ്കിൽ ഇവളെ മറക്കുവാൻ കാരണമെന്ത !

സുഭദ്ര. [ശോകത്തോടെ, ആത്മഗതം]

എന്നോടെന്തുംമടിക്കാതിതുവരെയുരച്ച
ക്കുന്നമൽ[illegible]

അന്യോന്യംചേൎന്നിവണ്ണംനിഭൃതമിഹ
വിഷാദേനയെന്തോതിടുന്നു !
മൂന്നാംതീൎത്ഥങ്ങളാടുന്നതിനതികുതുകം
പോയമൽപ്രാണനാഥൻ
വന്നീലിന്നുംവിപത്തെൻദയിതനുവഴി
മേൽവല്ലതുംസംഭവിച്ചോ ! (സ്ര)

സഖിമാരെ ! നിങ്ങൾ എന്നെ ഉദ്ദേശിച്ചു എന്തോ പറയുന്നപോലെ തോന്നുന്നു.

ദുൎവ്വിദഗ്ദ്ധൻ.

ഇപ്പോൾ കാൎയ്യം എനിക്കും കേൾക്കാമെല്ലൊ.

സഖിമാർ.

വിശേഷിച്ചൊന്നുമല്ല.

സുഭദ്ര.

വിശേഷിച്ചൊന്നുമല്ലെങ്കിൽ വേണ്ട. നിങ്ങൾ പറഞ്ഞിരുന്നതു പറയട്ടെ.

സഖിമാർ.

പറവാൻമാത്രം ഒന്നുമില്ല.

സുഭദ്ര [ആത്മഗതം]

നിൎബ്ബന്ധിച്ചിട്ടും ഇവർ മടിക്കുന്നതു കാണുമ്പോൾ ഞാൻ ശങ്കിച്ച കാൎയ്യം തന്നെ ആണെന്നു തോന്നുന്നു. അല്ലെങ്കിൽ ചായമെടുക്കുവാൻ പോയ സുശീല അതെടുക്കാതെ വ്യസനത്തോടു കൂടി മടങ്ങി വരുവാൻ കാരണമെന്തു ?

സുശീല. [സുഭദ്രയെനോക്കി സ്വകാൎയ്യമായിട്ടു]

സഖി ! കലാവതി ! ഇനി പറയാതെ കഴിയുമെന്നു തോന്നുന്നില്ല. ഇവരുടെ പ്രകൃതം മാറിക്കാണുന്നു.

കലാവതി.

പറയുകതന്നെ. എപ്പോഴെങ്കിലും ഇവൾ അറിയാതെ വ്യസനിക്കും. അതു ഇപ്പോഴായാൽ നമുക്കു വല്ല വിധവും ആശ്വസിപ്പിക്കാമല്ലൊ.

സുഭദ്ര [ഗൽഗദത്തോടെ]

സഖിമാരെ! എന്തുകാൎയ്യമായാലും എന്നോട വേഗത്തിൽ പറയുവിൻ. പലതും ശങ്കിച്ചു എന്റെ ഹൃദയം തകരുന്നു.

ദുൎവ്വിദഗ്ദ്ധൻ.

ചോദിക്കിലുംകന്യകകാൎയ്യമേററവും
മോദിച്ചുചൊല്ലുന്നതുമില്ലതോഴിമാർ
വാദിപ്പതിന്നില്ലിതുനാഗകേതനൻ
മോദിപ്പതിന്നല്ലൊതുലമാസ്പദം. (൩൯)

സഖിമാർ.

സഖി! വ്യസനിക്കുവാനൊന്നുമില്ല പറയാം.

[വളരെ പണിപ്പെട്ടു]

ബലഭദ്രകൃഷ്ണന്മാർ ഭവതിയെ ദുൎയ്യോധനന്നു കൊടുക്കുവാൻ നിശ്ചയിച്ചതായി കേട്ടു.

സുഭദ്ര [മൂൎച്ഛിക്കുന്നു]

സഖിമാർ [അതിവേഗത്തോടെ]

സഖി! ആശ്വസിക്കൂ, ആശ്വസിക്കൂ!

ദുൎവ്വിദഗ്ദ്ധൻ [സന്തോഷത്തോടെ]

കന്യകയെ കൊടുക്കുവാൻ നിശ്ചയിച്ചുവൊ! നന്നായി. അദ്ദേഹത്തിന്റെ മനോരഥം സഫലമാകുമല്ലൊ.

[ഈൎഷ്യയോടെ]

അതിന്നു ഈ കലടകൾ വ്യസനിക്കുന്നതെന്തിനാകുന്നു! സുഭദ്ര ദുഃഖിക്കുന്നതു അൎജ്ജുനനിലുള്ള അഭിനിവേശം കൊണ്ടായിരിക്കും. ഇവരുടെ വ്യസനഭാവം കണ്ടപ്പോൾ അവന്റെ കഥ കഴിഞ്ഞിരിക്കുമെന്നു ഞാൻ വിചാരിച്ചു. ഇല്ലെങ്കിലും വൈഷമ്യമില്ല. ബലഭദ്രസ്വാമി നിശ്ചയിച്ച കാൎയ്യത്തിന്നു ഇളക്കം ഉണ്ടാകുമൊ?

സുഭദ്ര [അല്പം ആശ്വസിച്ചിട്ടു]

കഷ്ടം! കഷ്ടം!

മോഹാവേശാലിവണ്ണം സതതമിഹതപി
ക്കുന്നഞാനെന്നതെന്നിൽ
സ്നേഹം പാരം പെരുക്കുന്നൊരു സഹജനുമി
ന്നുള്ളിലോൎക്കാതെയല്ലൊ.

സാഹങ്കാരംവസിഷ്ഠംകരവരമതുകൊണ്ടുത്തി
ട്ടവനോർത്തതോർത്താൽ
ഹാ! ഹാ! മദ്ദുർവ്വിപാകം ശിവ! ശിവ! പറവാ
നാർക്കുമിന്നാവതല്ലേ. (൨൦)
അഹഹ! ബഹുവിധത്തിൽസ്നേഹമോടെന്നെലാളി
ച്ചഹിതമിതുവരുത്താൻദൈവസ്ത്രീയും സമ്മതിച്ചോ.

[അനന്തരം ധ്യാനിച്ച, ദീർഘമായി നിശ്വസിച്ചിട്ട]

മഹിതസുഗുണരാശേ! കാന്തമാറാത്തമിഷ്ടീ
മഹിയിലിനിനിനച്ചാലിന്നസാഹായ്യമല്ലോ. (൨൧)

[വിലപിക്കുന്നു]

സഖിമാർ [പശ്ചാത്താപത്തോടെ]

സഖി! നീ മൂഢകളെപ്പോലെ കരയുന്നതെന്താണ? ധൈര്യത്തോടെ ഇരിക്കുക. മനോരഥസിദ്ധിക്കു എന്തെങ്കിലും വഴിയുണ്ടാക്കാം.

[അണിയറയിൽ]

കുമാരിയെ കാണ്മാൻ രുഗ്മിണീദേവി എഴുന്നെള്ളുന്നുണ്ട.

സുഭദ്ര [ചെവി കൊടുത്തിട്ട, പരിഭ്രമത്തോടെ]

ഭ്രമരികയുടെ വാക്കാണിത. സഖി കലാവതി! ഈ ചിത്രപടം എവിടെ എങ്കിലും മറച്ചു വയ്ക്കുക.

[സുശീലയോട]

സഖി! ശീതോപചാരത്തിന്ന കൊണ്ടുവന്ന സാധനങ്ങൾ ഇവിടെനിന്നും വേഗം മാറ്റുക.

[രണ്ടുപേരും അപ്രകാരം ചെയ്യുന്നു]

സുഭദ്ര. [ആത്മഗതം]

ആര്യയായ രുഗ്മിണി ഇപ്പോൾ എന്തിനാണ വരുന്നത? വിവാഹകാര്യം എന്നോട പറയുവാനായിരിക്കുമൊ?

ദുർവ്വിദഗ്ദ്ധൻ.

ഈ സ്ത്രീകളുടെ സാമർത്ഥ്യം അതിശയിക്കത്തക്കതുതന്നെ. ഇതുവരെ ഇവിടെ എന്തെല്ലാം വിലാസമായിരുന്നു. ഇപ്പോൾ ക

ങ്ങാൽ ഇങ്ങിനെ ഒരു കഥ കൂടി ഇവർ അറിഞ്ഞിട്ടില്ലെന്നു തോന്നും. ആകട്ടെ, രുഗ്മിണീദേവി വരുന്നതു വിവാഹം നിശ്ചയിച്ചതു കന്യകയോടു പറവാനാണ. സംശയമില്ല. അതിന്നു ഇവൾ എന്തു മറുവടി പറയും എന്നുകൂടി അറിഞ്ഞിട്ടു പോകാം.

[അനന്തരം രുഗ്മിണിയും സഖിയും പ്രവേശിക്കുന്നു]

[സുഭദ്രയും സഖിമാരും സവിനയം ഉപചരിക്കുന്നു]

രുഗ്മിണി. [സുഭദ്രയെ കണ്ടിട്ടു, ആത്മഗതം]

കഷ്ടം ! കഷ്ടം !

ചെന്താമരപ്പൂവിനുതാപമേകം
ചന്തംകലൎന്നോരിവൾതന്റെവക്ത്രം
എന്തിന്നുബന്ധംവെയിൽകൊണ്ടപാരം
വെന്താരശോകത്തളിർപോലെയാവാൻ ! (൨.൨.)

[ആലോചിച്ചിട്ടു]

ധൃഷ്ടനാംധാൎത്തരാഷ്ട്രന്നായ്ത്തുഷ്ടിയോടെകൊടുക്കുവാൻ
ജ്യേഷ്ഠൻകല്പിച്ചവൃത്താന്തംകേട്ടിട്ടിവൾതപിക്കയാം.

എന്നാൽ ഇങ്ങിനെ വരും ; ഈ വ്യസനം ഞാൻ നല്ലവണ്ണം അറിഞ്ഞിട്ടുണ്ട.

പണ്ടെന്നെശ്ശിശുപാലന്നായ്കൊടുക്കാൻസഹജന്നഹോ
ഉണ്ടായഭാവംകണ്ടിട്ടന്നിണ്ടലെത്രഉഴിച്ചു ഞാൻ ! (൨.൩)

കേൾക്കുമ്പോൾ ഇത്ര തപിച്ചാൽ വേൾക്കുമ്പോളെത്ര വേണ്ടിവരും !

[പ്രകാശം]

ഭദ്രെ ! നീ എന്താണിപ്രകാരം ക്ഷീണയായി ഭവിച്ചതു ! നിന്നെക്കണ്ടാൽ ശരീരത്തിന്നോ മനസ്സിന്നോ വലുതായ സുഖക്കേടുണ്ടെന്നു തോന്നുമല്ലൊ.

സുഭദ്ര. [ആത്മഗതം]

എല്ലാകാൎയ്യവുമറിഞ്ഞിട്ടാണ അറിയാത്ത വിധത്തിൽ ചോദിക്കുന്നതു. ആകട്ടെ.

[പ്രകാശം]

ഗുരുജനമെന്നിലിവണ്ണം
കരുണകലൎന്നൻമതേപരിഷ്ക്കുമ്പോൾ
കരുതുകിലെന്തവകാശം
വല്ലുവതിനെൻചിത്തകാമ്പിലാതങ്കം ! (൨൫)

തരുണി. [സാകാംക്ഷമായിട്ട]

സഖി! ലീലാവതി! ഇവൾ പറയുന്നത സ്നേഹസൂചകമായിട്ടാകുന്നു എങ്കിലും അന്തരത്തിൽ എല്ലാവരിലും പരിഭവിച്ചിട്ടാണ.

ലീലാവതി. [സാകാംക്ഷമായിട്ട]

അത കുമാരിയുടെ കുററമല്ല. പുറമെ നടന്ന കഥകൾ കേൾക്കുന്നതുകൂടാതെ നിങ്ങൾ മനസ്സിൽ കരുതുന്നത ഇവൾ എങ്ങിനെ അറിയും ?

തരുണി.

ശരിതന്നെ. [പ്രകാശം]

അയി ഭദ്രെ !

ചിന്തതന്നിലാൎത്തിപെരുതെങ്കിലുമില്ലയെന്നാ
ലത്യന്തപ്രകൃതികോമളമാംശരീരം
അത്യുഗ്രമായവെയിൽകൊണ്ടുടനേറവാട്ടം
പുത്തൻകൂണൊളുസമമാവതിനെന്തുബന്ധം ! (൨൬)

സുഭദ്ര. [സഖിമാരോട
സാകാംക്ഷമായിട്ട]

വളരെ യത്നിച്ചിട്ടും എന്റെ ആകാരവികാരങ്ങളെ മറയ്ക്കുവാൻ ഞാൻ ശക്തയായി ഭവിച്ചില്ലല്ലൊ. ഇതിനെന്തുത്തരമാണ പറയേണ്ടത ?

കലാവതി. [സാകാംക്ഷമായിട്ട]

സഖി! ദേവി വളരെ വിദഗ്ദ്ധയാണ. നിന്റെ ഹൃദയശല്യം അല്പം സൂചിപ്പിച്ചാൽ ഒരു സമയം വല്ല നിവൃത്തിയും ഉണ്ടാവാം.

സുശീല. [സാകാംക്ഷമായിട്ട]

ശരിതന്നെ.

സുഭദ്ര.

അതിന്നു ലജ്ജ എന്നെ തടുക്കുന്നു.

സഖിമാർ.

ദേവിയോടങ്ങിനെ വിചാരിപ്പാനില്ല.

സുഭദ്ര. [പണിപ്പെട്ടു, പ്രകാശം]

എല്ലാമറിയാമവിടെച്ചൊല്ലീടാനില്ലെന്തെല്ലാമുള്ളലം
നല്ലതിനിക്കുവരുത്താനല്ലോചൊല്ലേണ്ടൂ,നിങ്ങൾക്കിനിയേണ്ടൂ ॥

തരമണി. [സാകാൎയ്യമായിട്ടു]

സഖി! ലീലാവതി! ഇതു കേട്ടില്ലേ! ഇവൾ ഇത്രയും പറയുന്നുവെങ്കിൽ താപം എത്ര ദുസ്സഹമായിരിക്കണം! അദ്ദേഹം ഇതൊക്കെയും കാലെ ആലോചിച്ചു തന്റെ സ്നേഹിതനും ഇവൾക്കു അതിപ്രിയനും ആയിരിക്കുന്ന അൎജ്ജുനനു കൊടുക്കുവാൻ വേണ്ട ഉപായങ്ങൾ കണ്ടിരിക്കുന്നുവല്ലൊ. വളരെ ബുദ്ധിമാൻ തന്നെ.

ലീലാവതി. [സാകാൎയ്യമായിട്ടു]

സംശയമുണ്ടൊ! എങ്കിലും ഇപ്പോൾ വല്ലവിധവും ഇവളെ അല്പം ആശ്വസിപ്പിക്കണം. അല്ലെങ്കിൽ കഷ്ടമാണു.

തരമണി. [പ്രകാശം]

ഖേദിക്കൊല്ലാമാധവിനിന്നഭീപ്സിതം
ബോധിക്കുമ്പോൾപ്രിയനാശുനല്കീടും
മോദിക്കുന്നിൻസോദരനുള്ളതാൾനിന
ക്കാധിക്കുകേളില്ലൊരുകാരണംഭദ്രേ. (ദ.വൃ)

ദുൎദ്ദമൻ. [ഈൎഷ്യയോടെ]

ഇവരുടെ വരവു നമ്മുടെ സ്വാമിക്കു ഉപകാരമായി തീരുമെന്നു ശങ്കിച്ചിരുന്നു. എന്നാൽ അപകാരമായിട്ടാണു ഭവിച്ചതു. അല്ലെങ്കിൽ മഹാനുഭാവന്മാരായിരിക്കുന്ന ബലഭദ്രകൃഷ്ണന്മാർ തീൎച്ചയാക്കിയ കാൎയ്യത്തിന്നു വിഘ്നംചെയ്വാൻ ഇവളാൽ സാദ്ധ്യമൊ! ഇതു അഹങ്കാരത്തിന്റെ ആധിക്യം തന്നെ.

സുഭദ്ര. [സാകാംക്ഷമായിട്ടു]

സഖിമാരെ! ആൎയ്യ ഇങ്ങിനെ പറഞ്ഞതു എനിയ്ക്കു മനസ്സമാധാനത്തിന്നായിരിയ്ക്കുമൊ!

സഖിമാർ.

എന്നാൽ ഇത്ര നിശ്ചയമായി പറയുകയില്ലേ.

സുഭദ്ര. [വിനയത്തോടെ പ്രകാശം]

സതിമാരുടെമാനസംനിനച്ചാ
ലതിമാത്രംസുകുമാരമെന്നുസിദ്ധം
അതിനാൽതവദീനവാത്സല്യം
ചിതമല്ലോമതിയിങ്കലിന്നിവണ്ണം. (൨൯)

രുഗ്മിണി. [സ്നേഹത്തോടെ]

അയി ഭദ്രേ!

പൂടകന്നവെയിൽതന്നടയിപ്പോ
ളൂടൽതീൎന്നിനിനമുക്കശേഷിയ്ക്കാം
മോടിചേൎന്നതവഗേഹമതിങ്കൽ
കേടകന്നസുഖമാൎന്നുവസിയ്ക്കാം. (൩൦)

സുഭദ്ര.

ഇവിടത്തെ ഹിതംപോലെ.

ഭൂമിദേവൻ.

ഇവരൊക്കെ യാത്രയായി. ഇനി ഈ സന്തോഷവൎത്തമാനത്തെ മഹാരാജാവിനോടുണൎത്തിപ്പാൻ വേണ്ടി ഞാനും പോവുക തന്നെ.

[എല്ലാവരും യഥോചിതം പോയി]

മൂന്നാമങ്കം കഴിഞ്ഞു.

# സുഭദ്രാൎജ്ജുനം.

## ഭാഷാനാടകം.

### നാലാമങ്കം.

### പൂൎവ്വാംഗം.

അനന്തരം പൂപറിയ്ക്കുന്ന നാട്യത്തോടെ സുശീല പ്രവേശിയ്ക്കുന്നു.

സുശീല.

പ്രിയ സഖിയായിരിയ്ക്കുന്ന സുഭദ്രയ്ക്കു ശ്രേയസ്സിന്നു വേണ്ടിയാകുന്നു ഈ പ്രയത്നമൊക്കെയും. ആ വിശിഷ്ടനായിരിയ്ക്കുന്ന യോഗി അവളിൽ പ്രസാദിച്ചുവെങ്കിൽ നന്നായിരുന്നു.

അണിയറയിൽ.

ആരാണ ഉദ്യാനത്തിൽ കടന്ന പൂവ്വൊക്കെ പറിച്ച നാശമാക്കുന്നത ?

സുശീല. [കേട്ടതായി ഭാവിച്ച]

ആര ! ഭ്രമരികയൊ ! സഖി ! ഇവിടയ്ക്കു വരു.

ഭ്രമരിക. [പ്രവേശിച്ച]

സഖി ! മുഷിയരുതെ. ഞാൻ ആളെ അറിഞ്ഞില്ല.

സുശീല.

അതുകൊണ്ടെന്താണ !

ഭ്രമരിക.

നീ താനെ വന്ന പുഷ്പമറുത്ത കളിയ്ക്കുന്നതെന്താണ ? കുമാരിയും കലാവതിയുമെവിടെ ?

സുശീല.

ഞാൻ പൂപറിയ്ക്കുന്നത കളിയ്ക്കുവാനല്ല. കന്യാഗൃഹത്തിൽ ഒരു സന്ന്യാസി വന്നിട്ടുണ്ട. അദ്ദേഹത്തിന്നു തേവാരത്തിന്നാകുന്നു. അവിടെ ശുശ്രൂഷയ്ക്കായി സുഭദ്രയെയാണ ആക്കിയിരിയ്ക്കുന്നത. കലാവതി അവൾക്കു സഹായമായി നില്ക്കുകയാകുന്നു.

ഭ്രമരിക.

ആരാണിങ്ങിനെ നിശ്ചയിച്ചത !

സുശീല.

സഹോദരൻ തന്നെ.

ഭ്രമരിക.

ഏത ? ശ്രീകൃഷ്ണസ്വാമിയൊ ?

സുശീല.

അല്ല. അല്ല. അദ്ദേഹത്തിന്നിത അത്ര രസമായിട്ടില്ല. ജ്യേഷ്ഠനാണ.

ഭ്രമരിക.

അദ്ദേഹത്തിന്ന രസമല്ലെന്ന എങ്ങിനെ അറിഞ്ഞു.

സുശീല.

കന്യകാഗൃഹത്തിൽ സന്യാസിയെ പാൎപ്പിക്കേണമെന്നുള്ള ജ്യേഷ്ഠൻെറ അഭിപ്രായം അൎജ്ജുനനോട പറഞ്ഞപ്പോൾ അദ്ദേഹം ഇപ്രകാരം പറഞ്ഞു.

"കല്യാണമെന്നചിന്തിച്ചിവരുടെകല
ശീലാദിയൊന്നുംധരിക്കാ-
തുല്ലാസത്തോടിവണ്ണംസദനമതിലിരു
ന്നീടുവാൻസമ്മതിച്ചാൽ
ചൊല്ലാംകില്ലില്ലദോഷംവരുവതിനിട
യുണ്ടാകയാലിന്നിതെല്ലാം
തെല്ലാലോചിച്ചുകല്പിക്കുകയതിയുവതീ
മന്ദിരേവന്നിരിപ്പാൻ. (൧)

അത്രയുമല്ല,

തരുണൻബഹുസുന്ദരൻയതീന്ദ്രൻ
തരളാക്ഷീമണിയിന്നുഭദ്രയോൎത്താൽ
കരുതീടുകിലിത്തരത്തിലുള്ളാ
രൊരിടത്തിൽസ്ഥിതിചെയ്വതെത്രനിന്ദ്യം." (൨)

ഭ്രമരിക.

ഇതു ശരിയാകുന്നു. എന്തെന്നാൽ കുമാരിക്കു സൌന്ദൎയ്യാദിഗുണങ്ങൾ അത്രയുണ്ട. ആകട്ടെ. ബലഭദ്രസ്വാമി പിന്നെ എന്തു കല്പിച്ചു ?

സുശീല.

“ വിശിഷ്ടരിലൊരിക്കലും കപടമെന്നതുണ്ടാകയി-
ല്ലനിഷ്ടമിതുകേൾക്കിലൊട്ടുവരുമെന്റെ പാപം ധ്രുവം
വരിഷ്ഠമഹസോദരീ, ശിവ ശിവ സന്ന്യാസീന്ദ്രൻ, പരം
കനിഷ്ഠ ! തവ ഭാഷിതം കഠിനമെന്നറിഞ്ഞീടെടൊ. (൩)

എന്നു മാത്രമല്ല.

നന്നായ് സ്സദാ പരിചരിച്ചതി ഭക്തിയോടും
സന്ന്യാസിമാർക്കു കതുകം ഹൃദയെ വളർത്തി
തന്നിഷ്ടമായ വരമാശു ലഭിച്ചു വാഴും
തന്വീജനങ്ങളുവനത്തിലനേകമില്ലെ ! (൪)

അതിനാൽ കൃഷ്ണൻ ഇനി തടസ്ഥമൊന്നും പറയരുത. വേഗത്തിൽ ഈ സന്ന്യാസിയെ കൊണ്ടുപോയി കന്യകാമന്ദിരത്തിൽ ഇരുത്തി അദ്ദേഹത്തിന്ന യാതൊരു അപ്രിയത്തിന്നും ഇടവരുത്താതെ ശ്രീധരിയോടു കൂടി ശുശ്രൂഷിപ്പാൻ അവളെ ഏല്പിച്ചുപോരു ” എന്ന.

ഭ്രമരിക.

പിന്നെ ഇദ്ദേഹം വിരോധമൊന്നും പറയാതെ ജ്യേഷ്ഠന്റെ കല്പനയെ അനുസരിച്ചു, അല്ലെ ?

സുശീല.

ഇല്ല. ഇല്ല. അദ്ദേഹം വൈഷമ്യം ആലോചിച്ചു ഇടഞ്ഞിയാൽ അവസാനിക്കുമൊ ? പിന്നെ ഇങ്ങിനെകൂടി പറഞ്ഞു.

ഭ്രമരിക.

എങ്ങിനെ ? പറയു. പറയു.

സുശീല.

“ വേഷമൊന്നു ബലമാക്കു യതീന്ദ്രൻ
യോഷതൻമണിഗൃഹത്തിലയച്ചാൽ
ശേഷമിങ്ങു ഗുണമാകിലുമേറ്റം
ദോഷമെങ്കിലുമെനിക്കരുതേതും.” എന്ന. (൫)

ഭ്രമരിക.

ശ്രീകൃഷ്ണസ്വാമിയുടെ ഈ അഭിപ്രായം തെറ്റല്ല. എന്തുകൊണ്ടെന്നാൽ,

തിയ്യിൻസമീപമതിൽനൽപ്പുതുവെണ്ണവച്ചാൽ
നെയ്യായ്ക്രമേണ വരുമെന്നതിനെന്തുവാദം
പൊയ്യല്ലിവണ്ണമിവളുംതൻസവിധത്തിൽ വാസം
ചെയ്യുന്നതാകിൽയതിയുംപതിയായ്ഭവിക്കും. (൩)

ഇരിയ്ക്കട്ടെ. അനുജന്ന വിരോധമായിട്ടുകൂടി ജ്യേഷ്ഠൻ ഇത്ര നിഷ്കർഷിയ്ക്കുന്നതെന്തിനാകുന്നു !

സുശീല.

അല്പ ദിവസമായിട്ട സുഭദ്രയ്ക്കു നല്ല സുഖമില്ലല്ലൊ. വിശേഷിച്ച വിവാഹവും സമീപിച്ചിരിയ്ക്കുന്നു. അതിനാൽ ആ യോഗിയുടെ മംഗലകരമായ അനുഗ്രഹം വാങ്ങുവാൻ മാത്രമാണു.

ഭ്രമരിക.

ആകട്ടെ. പിന്നെ. പിന്നെ.

സുശീല.

ഇദ്ദേഹം ഒരു യോഗിയെ ഉദ്ദേശിച്ചിങ്ങിനെ പറഞ്ഞതുകൊണ്ടു ജ്യേഷ്ഠന്നു അശേഷം സുഖമായില്ല. അദ്ദേഹം ഭാവഭേദത്തോടെ, ‘കഷ്ടം ! കഷ്ടം ! ഇങ്ങിനെ പറയരുതു. ഇതിൽ വരുന്ന ഗുണദോഷങ്ങൾക്കു ഞാനുത്തരവാദിയാണു’ എന്നു പറഞ്ഞു. അപ്പോൾ ആര്യനായ കൃഷ്ണൻ ‘ജ്യേഷ്ഠന്റെ കല്പനപോലെ’ എന്നു പറഞ്ഞു ആ ഭിക്ഷുവിനെ കൊണ്ടുപോയി സുഭദ്രയുടെ ഗൃഹത്തിൽ ആക്കി വേണ്ടതെല്ലാം അവളെ ഏല്പിച്ചു പോകയും ചെയ്തു.

ഭ്രമരിക.

എന്നിട്ടു.

സുശീല.

അവളും അപ്രകാരം ശുശ്രൂഷിച്ചു വരുന്നു.

[പുഷ്പഭാജനത്തിൽ നോക്കീട്ടു]

ഭൃംഗംമദിച്ചുതനുഗന്ധമിയന്നപുഷ്പ
സംഗത്തിനായ്ക്കുതുകമോടുതുനിഞ്ഞിടുന്നു
മങ്ങാതെശോഭയൊടുമിന്നിതുകൊണ്ടുചെന്നി
ട്ടിങ്ങുകവാനഹമയേസഖി ! പോയിടട്ടെ. (൪)

ഭ്രമരിക.

എന്നാൽ അങ്ങിനെ ആട്ടെ. ഞാനും പോകുന്നു. പിന്നെ കാണാം.

[രണ്ടു പേരും പോയി]

[പൂർവ്വാംഗം കഴിഞ്ഞു.]

---

അനന്തരം സുഭദ്രയും ഭിക്ഷുവേഷത്തെ ധരിച്ചിരിക്കുന്ന അർജ്ജുനനും പ്രവേശിക്കുന്നു.

അർജ്ജുനൻ. [ആത്മഗതം]

സുഭദ്രയെ സ്മരിക്കുമ്പോൾ തന്നെ മന്മഥതാപം ദുസ്സഹമാകുന്ന സ്ഥിതിക്കു ദർശിക്കുമ്പോൾ എങ്ങിനെ സഹിക്കും!

[സുഭദ്രയെ നല്ലവണ്ണം നോക്കീട്ടു]

ലാവണ്യാതിശയേന ദേവവനിതാ
രത്നങ്ങൾക്കൈകളുപ്പമീ
കാർവ്വേണീമണിതന്റെ രൂപമഖിലം
കണ്ടീടിലത്യത്ഭുതം
ഈവണ്ണം രതിതന്റെ ഗർവ്വമഖിലം
തീർത്തീടുവാൻ പത്മജ
നാവുംവണ്ണമമന്ദകൌതുകമിയന്നി
ർമ്മിച്ചതാം നിർണ്ണയം. (൭)

അതിരുചികലരുന്നൊരംഗസൌന്ദര്യമോർത്താ
ലതിയിവൾ നരയോഷമാരതാമല്ലെന്നുതോന്നും
ക്ഷിതിജനനയനത്തിന്നുത്സവം നൾകുവാനായ്
രതിപതിവിജയശ്രീവന്നിതോമന്നിലേവം. (൮)

[പ്രകാശം]

ഭദ്രേ! നീ ഇനിക്കുവേണ്ടി ഇതുവരെ ഓരോരോ പ്രവൃത്തികളിൽ ഉദ്യോഗിച്ചിരുന്നതിനാൽ ക്ഷീണിച്ചിരിക്കും. ഇനി ഇവിടെ ഇരുന്നല്പം വിശ്രമിക്കുക.

സുഭദ്ര. [ആത്മഗതം]

ഇദ്ദേഹം എന്താണിങ്ങിനെ പറയുന്നത്? ഭയംകൊണ്ടെങ്കിൽ

ഇവിടെത്തന്നെ ഇരിയ്ക്കുണ്ടെന്നല്ലെ? ഇദ്ദേഹത്തിന്റെ ജഗന്മോഹനമായിരിയ്ക്കുന്ന രൂപംകൊണ്ടും ഈ വിധമുള്ള വാക്കുകളെക്കൊണ്ടും യതിത്വത്തിങ്കൽ തന്നെ എനിയ്ക്കു സംശയം ജനിയ്ക്കുന്നു.

[പ്രകാശം]

ഭഗവൻ! സുകൃതിലഭ്യമായിരിയ്ക്കുന്ന ഭവൽപാദശുശ്രൂഷണത്താൽ സുഖസമൃദ്ധിയ്ക്കല്ലാതെ ക്ഷീണതയ്ക്കു കാരണമുണ്ടോ?

അർജ്ജുനൻ.

അതില്ല. എന്നാൽ,

സുഭാഷിണിയനല്പമായ് ശ്രമമേയ
നിനക്കില്ലയേ
ന്നിരിയ്ക്കിലിക്കാലമെന്തിനു
ള്ളമമേണോ ക്ഷമേ
ഇമാംജലബിന്ദുമേനിയിക
കാന്തിപൂണ്ടോരുനിൻ
സരോജഹസമാനമായുള്ളമുഖം
ഭവിച്ചീടുവാൻ! (൫൦)

സുഭദ്ര. [ആത്മഗതം]

ഈ യോഗിയുടെ ശൃംഗാരരസത്തോടു കൂടിയിരിയ്ക്കുന്ന വാക്യകം എന്റെ സംശയത്തെ വർദ്ധിപ്പിയ്ക്കുന്നു. എന്നു മാത്രമല്ല, ഇദ്ദേഹം

എന്നെക്കാണുന്നനേരംരഹസിസരഭസം
പ്രേമമോടേറെനോക്കും
പിന്നെത്തെല്ലൊന്നുചിന്തിച്ചധികവിവശനായ്
ദീർഘമായ്നിശ്വസിയ്ക്കും
എന്നംഗംപാർത്തുപേർത്തുംപുളകിതതനുവായ്
തെല്ലുചൊൽവാൻശ്രമിയ്ക്കും
മന്ദംമന്ദംപണിപ്പെട്ടൊരുമൊഴിപറയും
പിന്നെമൗനംധരിയ്ക്കും. (൫൧)

എല്ലാ അവസ്ഥകൊണ്ടും ഇദ്ദേഹം നിഷ്കളങ്കനായിരിയ്ക്കുന്ന

ഒരു ഭിക്ഷുവല്ലെന്നു തോന്നുന്നു. എന്നാൽ ഓജസ്സിനാൽ ഒരു മഹാപുരുഷൻ എന്നുമാത്രം ഊഹിക്കാം. ഇതിന്റെ സത്യസ്ഥിതി എങ്ങിനെ അറിയും ?

[ആലോചിച്ചിട്ട്]

കുറെ സമയം സംസാരിച്ചു എങ്കിൽ വല്ല വിവരവും അറിവാൻ തരമാകും. ഇപ്പോൾ കൃത്യങ്ങൾ ഒക്കെ നിവൃത്തിച്ചു സ്വസ്ഥമായിരിക്കുന്ന സമയവുമാണല്ലൊ.

[അല്പം സമീപത്തിൽ ചെന്നു ഒരു മരത്തെ അവലംബിച്ചു നില്ക്കുന്നു]

അൎജ്ജുനൻ. [ആത്മഗതം]

ഇവൾ എന്തോ പറവാൻ ഉദ്യോഗിച്ചു ലജ്ജയാൽ നിവൃത്തയായപോലെ തോന്നുന്നു. എന്തെന്നാൽ,

സുന്ദരിനിന്നൊരാദിക്കതിൽ
നിന്നുടനേമിന്നൽപോലെയൊന്നിളകി
വന്നിഹസന്നതളിയായ്
നിന്നീമണ്ണിൽപദേനയെഴുതുന്നു. (൬൨)

[പ്രകാശം]

യതിയാമഹമിന്നുമോഹിനീനിൻ
മതിവൈചിത്ര്യവശാൽനിനക്കധീനൻ
ഹിതമെന്തയിചൊൽകനീമടിക്കാ
തിളകാലംസുകുമാരിസുഭ്രുബാലെ! (൬൩)

കലാവതി. [പ്രവേശിച്ചു]

ഭഗവൻ ! യതീശ്വര ! ഭവല്പാദപത്മം കണ്ടു വന്ദിപ്പാൻ ആൎയ്യന്മാരായ ബലഭദ്രകൃഷ്ണന്മാർ വന്നസമയം കാത്തുനില്ക്കുന്നു.

അൎജ്ജുനൻ.

[അല്പം വൈവൎണ്യത്തോടെ ആത്മഗതം]

ഹതവിധി ! ഇതിന്നുകൂടി അനുവദിക്കുന്നില്ലല്ലൊ ! കഷ്ടം!

[പ്രകാശം]

വേഗം വരുവാൻ പറയുക.

കലാവതി.

അങ്ങിനെതന്നെ. [പോയി]

സുഭദ്ര.

[അല്പം പിൻഭാഗത്തെക്കു മാറി നില്ക്കുന്നു.]

ബലഭദ്രകൃഷ്ണന്മാർ.

[പ്രവേശിച്ചു അർജ്ജുനനെ നമസ്കരിക്കുന്നു]

അർജ്ജുനൻ.

നിങ്ങൾ വിജയികളായി ഭവിക്കുക! ഇപ്പോൾ വരുവാൻ വിശേഷിച്ചു വല്ലതുമുണ്ടൊ?

ബലഭദ്രർ.

ഞങ്ങൾ അന്തർദ്വീപത്തിങ്കൽ ഉത്സവത്തിന്നായി പുറപ്പെട്ടിരിക്കുന്നു. എന്നാൽ തൃപ്പാദപങ്കജം കണ്ടുവന്ദിച്ചു പോയാൽ കൊള്ളാമെന്നാണു താല്പര്യം.

അർജ്ജുനൻ.

സന്തോഷമായി. നിങ്ങൾക്കു മേൽക്കുമേൽ ശ്രേയസ്സുഭവിക്കും. സുഖമായി പോയി വരുവിൻ.

കൃഷ്ണൻ.

സുഭദ്ര ശിശുവാണു. വേണ്ടതുപോലെ പറഞ്ഞുകൊണ്ടു നടക്കുവാനുള്ള ഭാരം അവിടത്തന്നെയാകുന്നു.

അർജ്ജുനൻ. [ആത്മഗതം]

ഈ വാക്കു ഇദ്ദേഹം പറഞ്ഞതാകയാൽ സംശയത്തിന്നിടയായിതീൎന്നു.

[അല്പം മന്ദഹാസത്തോടെ പ്രകാശം]

അങ്ങിനെ തന്നെ.

ബലഭദ്രർ. [സുഭദ്രയെ നോക്കീട്ടു]

വത്സെ! നീ എല്ലാസമയവും ഇവിടെ ഉണ്ടായിരിക്കണം. ഈ യോഗീശ്വരന്നു ഒരു ബുദ്ധിമുട്ടിന്നും ഇടവരുത്തരുത.

സുഭദ്ര.

ജ്യേഷ്ഠന്റെ കല്പനപോലെ.

കൃഷ്ണൻ. [ആത്മഗതം]

ജ്യേഷ്ഠന്റെ ശുദ്ധത നോക്കു.

[പ്രകാശം]

ഇവിടെ ഒന്നും പറയേണ്ടതൊന്നുമില്ല. വേണ്ടതുപോലെ അദ്ദേഹംതന്നെ പ്രവൃത്തിപ്പിച്ചുകൊള്ളും.

ബലഭദ്രർ.

ഞങ്ങൾ പോകുന്നു. ഉത്സവം കഴിഞ്ഞ വേഗത്തിൽ വന്നോളാം.

[പോയി]

അൎജ്ജുനൻ.

ഉത്തമേതത്രനിന്നിപ്പോളത്രവന്നിട്ടുസത്വരം
നിസ്ത്രപംമച്ചോദ്യത്തിന്നുത്തരംനീകഥിക്കെടോ. (൫൪)

സുഭദ്ര.

[ലജ്ജയാൽ അധോമുഖിയായി നില്ക്കുന്നു]

അൎജ്ജുനൻ.

[സുഭദ്രയെനല്ലവണ്ണം നോക്കീട്ടു, ആത്മഗതം]

തനിച്ചുപുഷ്പാസ്ത്രനനംഗനെങ്കിലും
ജയിച്ചുലോകത്രയമീസ്സുഭദ്രയാൽ
ലഭിച്ചതില്ലിങ്ങിവൾതന്നെയെങ്കിലോ
ഭവിച്ചുജന്മംമമനിഷ്ഫലംധ്രുവം. (൫൫)

[കണ്ണടച്ചു, ഉത്സാഹമായിരിക്കുന്ന മന്മഥതാപത്തോടെ സ്ഥിതി ചെയ്യുന്നു]

സുഭദ്ര. [നോക്കീട്ട]

ഇദ്ദേഹം സമാധിയിലിരുന്നുവൊ. എന്നാൽ സ്വേദജലത്താൽ ശരീരമിങ്ങിനെ നനയുന്നതിന്ന കാരണമെന്താകുന്നു.

[അടുത്തചെന്ന വിശറിയെടുത്ത വീശുന്നു]

അൎജ്ജുനൻ.

[അല്പം ആശ്വാസസന്തോഷ
ങ്ങളോടുകൂടെ ആത്മഗതം.]

ഇവൾ ഏററവും ദയയുള്ളവൾ തന്നെ. അതിനാൽ എന്റെ ഈ കഷ്ടാവസ്ഥ ഇവളെ അറിവിച്ചാൽ എന്നെ രക്ഷിക്കും. എങ്കിലും എങ്ങിനെയാണ പറയുന്നത!

[കണ്ണു മിഴിച്ചു പ്രണയ
ത്തോടെസുഭദ്രയെസൂക്ഷി
ച്ചുനോക്കീട്ട ആത്മഗതം]

ഏത സുകൃതിയാണ ഇവളെ ഇപ്രകാരമാക്കിയത.

വിളറിശരീരമശേഷം
കളൎകുഴലകറിനംവെടിഞ്ഞുശോകത്താൽ
നളിനായുധനുടെവെള്ള
ത്തഴമോയായിന്നിവൾവിയോഗദേവതയോ! (എന്നു)

സുഭദ്ര. [അൎജ്ജുനന്റെ അംഗങ്ങ
ൾ പ്രത്യേകം സൂക്ഷിച്ചു
നോക്കീട്ട, ആത്മഗതം]

ഇദ്ദേഹം ഒരു യോഗിയല്ല നിശ്ചയംതന്നെ. എന്തുകൊണ്ടെന്നാൽ, ചെഷ്ടകളിലൊ വാക്കുകളിലൊ യോഗികളുടെ ലക്ഷണം കാണുന്നില്ലെന്നു മാത്രമല്ല, കാമികളുടെ സ്വഭാവം കാണുകയും ചെയ്യുന്നു. അത്ര തന്നെയല്ല ആ പ്രിയജനത്തിന്റെയും ഇദ്ദേഹത്തിന്റെയും ആകൃതിക്കു തമ്മിൽ വളരെ സാദൃശ്യവും കാണുന്നു. ഇതിനെന്തു സംഗതി! അല്ലെങ്കിൽ അല്പസാരയായ ഞാൻ വളരെ ഗംഭീരമായിരിക്കുന്ന ഹൃദയത്തെ എങ്ങിനെ അറിയും! ചോദിച്ചാൽ വല്ല അബദ്ധവുമുണ്ടൊ?

[വിചാരമഗ്നയായി നില്ക്കുന്നു]

അൎജ്ജുനൻ. [പ്രകാശം]

ഭദ്രെ! നീ എന്താണാലോചിക്കുന്നത! എന്നോടെന്തൊ ചോദിക്കുമ്പോൾ വിചാരിച്ചിട്ട പിന്നെ സംശയിക്കുന്നതുപോലെ തോന്നുന്നല്ലൊ.

കല്യാണിചൊൽകനില്ലുളംചൊല്ലീടാനുള്ളതൊക്കയും
എല്ലാംഞാനറിയുംവണ്ണംകില്ലില്ലപറയാംദ്രുതം. (൰൭)

സുഭദ്ര. [പ്രകാശം]

ഭഗവൻ ! ഇവിടുത്തെ സന്നിധിയിൽ ഏതു കാൎയ്യവും പറയുന്നതിന്ന ഇനിയ്ക്കൊരു ശങ്കയുമില്ല. എങ്കിലും രഹസ്സില്ലാപം കന്യകാജനങ്ങൾക്കനുചിതമെന്ന വിചാരിയ്ക്കകൊണ്ടൊ എന്നറിയുന്നില്ല, ലജ്ജ എന്നെ തടുക്കുന്നു.

അൎജ്ജുനൻ.

സന്ദേഹമെന്തിന്നയിസുന്ദരാംഗി
ധന്യേകഥിച്ചീടുകചിന്തിതന്തെ
ഇന്നാരുകണ്ടീടിലുമില്ലദോഷ
മെന്നോൎക്കനീഞാനൊരുയോഗിയല്ലൊ. (൰൮)

സുഭദ്ര.

സ്വാമിൻശൈശവശീലത്താൽസാഹസംചിലതോതുവാൻ
സാമോദംമുഗ്ദ്ധമാംചിത്തംമാമലട്ടുന്നിതേററവും. (൰൯)
ത്വൽപാദപാംസുപൊഴിയുന്നതുലമോൎത്താ
ലിപ്പാരശേഷമയുനാപരിശുദ്ധമെത്രേ
ത്വല്പാദസേവകജനംപിഴയാക്കുറച്ചു
ജല്പിയ്ക്കിലുംകരുണയോടുപൊറുത്തിടേണം. (൨൰)

അൎജ്ജുനൻ. [ആത്മഗതം]

ഇവൾ പറയുവാൻ ഭാവിക്കുന്നതല്ലാതെ പറയുന്നില്ലല്ലൊ. കാൎയ്യമെന്തെന്നറിയായ്കയാൽ എന്റെ മനസ്സു വളരെ ചലിയ്ക്കുന്നു.

[പ്രകാശം]

സുമുഖി! ഇതുവശമുള്ള ജനം എന്തു തന്നെ പറഞ്ഞാലും ആൎക്കാണ വൈമുഖ്യം ഭവിയ്ക്കുന്നത. യഥേഷ്ടം പറയുക.

സുഭദ്ര. [ആത്മഗതം]

ഇദ്ദേഹത്തിന്റെ വാക്കുകൾ എന്തെങ്കിലും പറയാമെന്നുള്ള വിശ്വാസം എന്നിൽ ജനിപ്പിയ്ക്കുന്നു എങ്കിലും മുമ്പു തന്നെ അദ്ദേഹത്തിനെകുറിച്ചു സന്ദേഹിച്ചു ചോദിയ്ക്കുന്നത യുക്തമല്ല. അതിനാൽ എന്നെ സംബന്ധിച്ചു വല്ല പ്രശ്നവും ചെയ്യുതിന്ന

ശേഷമാവാം. അതിന്നിങ്ങിനെ ചോദിച്ചാൽ ഒരു സമയം ഒരു കാൎയ്യവും അറിഞ്ഞു എന്നും വരാം.

[പ്രകാശം]

മഹാത്മാവായ ഇവിടുത്തെ പാദശുശ്രൂഷകൊണ്ടു കന്മഷം തീൎന്ന ഞാൻ പുണ്യവതിയായി ഭവിച്ചു എങ്കിലും എന്റെ ഭാവിയായിരിക്കുന്ന ശുഭാശുഭങ്ങളെ ത്രികാലജ്ഞനായ ഇവിടുന്നു അരുളിച്ചെയ്തു കേൾക്കുവാൻ ഏററവും ആഗ്രഹിക്കുന്നു.

അൎജ്ജുനൻ [അല്പം ആലോചിച്ചിട്ടു]

നിനക്കിലയിശോഭനേ! തവഗുണങ്ങളാൽമേല്ക്കുമേൽ
ഭവിക്കുമിഹമംഗളംചെറുതുമില്ലതിൽസംശയം
ധരിക്കുകലകന്യകാജനമതിങ്കൽവച്ചേററവും
ലഭിക്കുമളിവേണിനീ [അല്പം മന്ദസ്മിതത്തോടെ]
വിജയമാത്തകൌതൂഹലം. (൨൦)

സുഭദ്ര [സന്തോഷത്തോടുകൂടെ, ലജ്ജയാൽ അധോമുഖിയായിട്ടു, ആത്മഗതം]

ഇദ്ദേഹത്തിന്റെ അവസ്ഥ കാണുമ്പോൾ ഈ വിജയശബ്ദത്തിന്നു സാധാരണമായ അൎത്ഥമാണു കല്പിച്ചിരിക്കുന്നതു എന്നു തോന്നുന്നില്ല. ഈ മഹാനുഭാവൻ മനോഹരങ്ങളായിരിക്കുന്ന വചനങ്ങളാൽ എന്റെ സംശയത്തെ വൎദ്ധിപ്പിക്കുന്നു എന്നു മാത്രമല്ല അന്തഃകരണത്തിങ്കൽ എന്തോ ചില വികാരങ്ങളെ ജനിപ്പിക്കുകയും ചെയ്യുന്നു.

[പ്രകാശം]

ഏററംഗംഭീരമാകുന്നൊരുതവവചന
ത്തിന്റെസാരംഗ്രഹിപ്പാൻ
പോരുംബോധംഭവിക്കാത്തൊരുമമമതി
കൊണ്ടെങ്ങിനെസാദ്ധ്യമാകും!
ഊറുംകാരുണ്യമോടേമമഹൃദിസ്ഥമായി
നിൎദ്ദിഷ്ടത്തെച്ചൊല്ലുമ്പോൾ

പററും വണ്ണം കുറഞ്ഞൊന്നതല്ലണമധുനാ
സത്സ്നേഹോത്തംസധീമൻ ! (൫൫)

അൎജ്ജുനൻ [പ്രേമഹൎഷങ്ങളോടു കൂടെ ആത്മഗതം]

നന്മയിൽ മേഘരവത്താൽ
പെണ്മയിലെങ്ങിനെ ഭവിക്കുമതുപോലെ
ഇന്നിവളും വിജയധ്വനിയാൽ
നന്ദിതയായ്തീൎന്നിട്ടുണ്ടു സൌഖ്യേന. (൫൬)

അതിനാൽ ഇവൾക്കെന്നിൽ അനുരാഗമുണ്ടെന്നും ഞാൻ ഉദ്ദേശിച്ച അൎത്ഥം ഇവൾ ധരിച്ചു എന്നും നിശ്ചയിക്കാം. എന്നാൽ അറിയാത്തവളെപ്പോലെ ചോദിക്കുന്നതു സംശയത്താലെന്നെ പരീക്ഷിക്കുവാനായിരിക്കണം.

[പ്രകാശം]

എന്നുമാത്രമല്ല,

യശോധനസമൃദ്ധനായൊരു നരൻ ധരിക്കുമീടെടോ
കുശോദരി നിനക്കുടൻ കണവനായ് ഭവിക്കുമേററവും
അശോകശാഖിയാലധികശോകമോടിന്നവൻ
സുശീലവതി സാദരം തവ പദേ പതിക്കുമേവാൽ. (൫൭)

സുഭദ്ര [ആത്മഗതം]

ഇദ്ദേഹത്തിന്റെ ഇപ്രകാരം ഭാവഗൎഭങ്ങളായിരിക്കുന്ന വചനങ്ങളാലും കാമത്തെ ഉദ്ദീപിപ്പിക്കുന്നവയായ ചേഷ്ടകളാലും ഞാൻ വിശേഷിച്ചും അസ്വാസ്ഥ്യയായിതീൎന്നു. അതിനാൽ ഇദ്ദേഹം ഹൃദയംഗമനായിരിക്കുന്ന ആ പ്രിയതമൻ തന്നെ ആയിരിക്കാം. എന്റെ മനഃപ്രവൃത്തി ഈ വിധമാകുവാൻ മററാരാലും സാദ്ധ്യമല്ല. എന്നാൽ എന്നെ ഇങ്ങിനെ ദണ്ഡിപ്പിക്കുന്നതു എന്തിനാണ.

[അല്പം ലജ്ജാഖേദങ്ങളോടുകൂടെ പ്രകാശം.]

വാക്ക്രാകൃതിയാലിങ്ങിനെ ശഠനായിന്നെ
ന്നുടൽക്കാമ്പിലെന്തിന്നു വളൎത്തിടുന്നു !

ചൊൽക്കൊണ്ട വക്ത്രാശ്രിതമാംജനത്തി
ലൊക്കുന്നതോ കൈതവമിപ്രകാരം. (൨. ൫)

അൎജ്ജുനൻ. [സ്നേഹത്തോടെ ആത്മഗതം]

ഞാൻ നിമിത്തം ഇവളുടെ മനസ്സ് വളരെ ആയാസപ്പെടുന്നു. അതിനാൽ ഇനി സ്പഷ്ടമായി പറയുക തന്നെ.

[പ്രകാശം]

സരസിജമുഖിമൌലിമാലേ!
സാരസനയനേ ധരിക്ക നീ ചാലേ
സുരവരസുതനിതുപോലേ
സുന്ദരി സദയം വരിക്കുമാം കാലേ. (൨. ൬)

സുഭദ്ര. [പ്രണയലജ്ജാനന്ദാശ്രുക്കളോടു കൂടെ സ്ഥിതി ചെയ്യുന്നു.]

അൎജ്ജുനൻ.

തവാധരസുധാരസം നുകരുവാൻ കൊതിച്ചീവിധം
ദിവാനിശമനല്പമാം ത്വരിതപിച്ചു വാഴുന്ന ഞാൻ
സരോജമുഖി ലോചനേ! സപദി ദാസനാമെന്നെ നീ
വരാംഗി മടിരത്നമേ! കരുണയാ കടാക്ഷിക്കെടോ. (൨. ൭)

[മദന പാരവശ്യത്തോടെ സസംഭ്രമം സുഭദ്രയെ ആലിംഗനം ചെയ്വാൻ ഭാവിക്കുന്നു]

സുഭദ്ര. [പ്രേമലജ്ജാ സാദ്ധ്വസങ്ങളോടു കൂടെ]

അയി ജീവിതനാഥ സാഹസം കേൾ
മയി ചെയ്യിടത്തെല്ലുമിന്നിവണ്ണം
പ്രിയസോദരനിങ്ങു വന്നുവെങ്കിൽ
ഭയമോടാശു ഭവാനു നൽകുമെന്നെ. (൨. ൮)

അതിനാൽ ഇപ്പോൾ പോകുവാനനുവദിക്കണം.

അൎജ്ജുനൻ.

അയി! പ്രേയസി!

ഏറക്കാലംകൊതിച്ചിട്ടൊരുദിനമതിഭാ
ഗ്യത്തിനാൽതന്റെകയ്യിൽ
ചേരുംസാമ്രാജ്യപാത്രാലമിതമനുഭവി
ക്കാതെയിന്നൊരുത്തൻ
പാരിൽത്തള്ളിക്കളയുന്നതുസുമുഖി! യി
തിന്നുലമുണ്ടൊമനസ്ഥം
നേരായ്പാനേച്ഛജനിച്ചീട്ടവനതികളക
ത്തൊട്ടതൊന്നാടലന്യേ. (൨൯)

സുഭദ്ര. [ആത്മഗതം]

ഇനി പൂൎവ്വസ്ഥിതിപോലെ ഇവിടത്തന്നെ നില്ക്കുന്നത യുക്തമല്ല.
[പ്രകാശം]

ഇത ലൌകികത്തിന്ന കറെ വിരുദ്ധമല്ലേ, അതിനാൽ ഞാൻ ഇപ്പോൾ പോകട്ടെ.

അൎജ്ജുനൻ.

മനോഹരമുഗ്ദ്ധസ്മിതംമദനകേളിരംഗസ്ഥലം
മദാലസവിലോചനംമഹിതരാഗരമ്യാധരം
തവാനനസരോരുഹംതരുണലോകനേത്രോത്സവം
ജനോയമവിലോകയൻകഥമസൂന്ധാരയേൽ! (൩൦)

സുഭദ്ര.

പത്മിനീവവിരഹേണരവിക്കിം
തപ്യതേകുമുദിനീവശശാങ്കം
പ്രായഏവവനിതാസ്വപതിമാത്രം
വൃദ്ധിമേതിഹിവിയോഗജതാപം. (൩൧)

അണിയറയിൽ.

സന്ധ്യാകാലം സമീപിച്ചു.

കോകംവിരഹഭയത്താൽ
മുഹുംപ്രിയയെക്കനിഞ്ഞുനോക്കുന്നു

സാകം ദിവസശ്രീയൊടു
പോകുവതിന്നക്കനാശുമുന്നിയുന്നു. (൩൨)

അതിനാൽ ഈ പൂജാദ്രവ്യങ്ങൾ കൊണ്ടുചെന്നു വേഗത്തിൽ യോഗീശ്വരന്നു കൊടുക്കണം.

സുഭദ്ര. [പരിഭ്രമത്തോടെ പോകുവാൻ ഭാവിക്കുന്നു]

അർജ്ജുനൻ. [കാമപാരവശ്യത്തോടെ]

അയി! പ്രണയിനി! നീ എന്നെ ഈ സ്ഥിതിയിലാക്കീട്ടു പോകരുതേ. എന്നാൽ നിർദ്ദയനായ മദനൻ എന്റെ പ്രാണങ്ങളെ അപഹരിക്കും.

സുഭദ്ര. [ശോകാവേഗത്തോടെ ആത്മഗതം]

ഞാൻ ഏററവും അസ്വതന്ത്രയായ കന്യകയാണ. ഇദ്ദേഹത്തിന്റെ അവസ്ഥയൊ ഇപ്രകാരമായിരിക്കുന്നു. ഇവിടെ എന്താണ ചെയ്യേണ്ടത.

[കൃഷ്ണനെ ഉദ്ദേശിച്ചു, പ്രകാശം]

ഹാനാഥ ഹാ പ്രിയസഹോദര ദീനബന്ധോ!
ഞാനാധിപൂണ്ടു വലയുന്നിതു പാരമയ്യോ
ഊനം കുലാംഗന വഹിപ്പതധർമ്മമോമൽ
പ്രാണങ്ങളോ സപദി യൊന്നു നശിക്കുമിപ്പോൾ. (൩൩)

[പ്രേമഖേദങ്ങളോടെ അർജ്ജുനനെ വീക്ഷിച്ചുംകൊണ്ടു പോയി]

അർജ്ജുനൻ. [താപോദ്വേഗത്തോടെ കാമനെ ഉദ്ദേശിച്ചു]

ബാണം സംഹര മീനകേതന! ഭൃശം കാ
ഠിന്യമോടേമമ
പ്രാണാപായമൊഴിച്ചുകൊണ്ടു ഭഗവൻ!
രക്ഷിക്കുമാമീക്ഷണം

ഏണാക്ഷീമണിയായമാധവിതന്നിലുള്ള
ന്നിൽപ്രിയംവായ്ക്കയാൽ
സാനന്ദംകൃതകൃത്യനായിഹ ഭവാന
ല്പംക്ഷമിച്ചീടുക. (൩൨)

[നാലുപുറവും നോക്കീട്ടു]

ഓ! സന്ധ്യാകാലമതിക്രമിക്കുന്നു. എന്തെന്നാൽ,

കന്ദംതൊട്ടുള്ള ശസ്യങ്ങളുടെ പരിമളം
പാരിലെങ്ങും പരക്കെ
ന്നെന്നല്ലിപ്പോളനല്പംപികകളരവമാം
കാഹളംകേട്ടിടുന്നു
കന്ദർപ്പൻദർപ്പമോടുംമലയപവനനാം
സ്യന്ദനംതന്നിലേറീ
ട്ടെന്നെപ്പോലെതപിയ്ക്കുംവിരഹികളെവധിപ്പാൻ
ചരിക്കുന്നിതെങ്ങും. (൩൩)

അതിനാൽ വേഗത്തിൽ സന്ധ്യയെ വന്ദിപ്പാൻ പോകുക തന്നെ.

[പോയി]



നാലാമങ്കം കഴിഞ്ഞു.

# സുഭദ്രാൎജ്ജുനം.

## ഭാഷാനാടകം.

---

### അഞ്ചാമങ്കം.

---

പൂൎവ്വാംഗം.

അനന്തരം വേത്രവതി പ്രവേശിക്കുന്നു.

വേത്രവതി [നാലുപുറവും നോക്കീട്ടു]

ഒ! പ്രഭാതസമയമായി എന്നു തോന്നുന്നു. എന്തെന്നാൽ,

പുഷ്പായുധന്റെ സമരത്തിന്നു രാത്രിയിങ്ക
ലല്പേതരം കുതുകമോടു തുണച്ചുഴലം
കെല്പുള്ളതൊക്കെയകലത്തു വെടിഞ്ഞിദാനീം
സ്വല്പപ്രഭം ഇഹ ഹിമരശ്മി ശമിച്ചിടുന്നു. (൧)

എന്നുമാത്രമല്ല.

വികസിച്ചൊരു സാരസങ്ങളിൽ ചെ
ന്നുരസിത്തു മധുവിൽ കളിച്ചു നന്നായ്
സരസം സുഖമോടു മാരുതൻ താ
നിഹ സാനന്ദമണഞ്ഞിടുന്നു മന്ദം. (൨)

[ചുറ്റിനടന്നു മുൻഭാഗത്തു നോക്കീട്ടു]

ആരാണൊരുവനോടിവരുന്നതു?

[അനന്തരം ശരത്തോടുകൂടി ഒരു ഭടൻ പ്രവേശിക്കുന്നു]

വേത്രവതി.

ആര! രണഭടൻ വിക്രമനോ? സഖെ ഭവാൻ എന്താണിത്ര ബദ്ധപ്പെട്ടോടിവരുന്നതു? ദ്വാരകയിൽ വല്ല വിശേഷവുമുണ്ടോ?

വിക്രമൻ.

ഇതില്പരം വിശേഷം മറെറാന്നും വരുവാനില്ല. ബലഭദ്രസ്വാമി എവിടെ? കണ്ടെത്തിപ്പാൻ വൈകി.

വേത്രവതി.

ഏതില്പരം? പറയൂ. എന്നിട്ട പോകാം.

വിക്രമൻ.

താമസിക്കുവാൻ തരമില്ലല്ലോ.

വേത്രവതി.

എന്തുകൊണ്ട! ശത്രുക്കളിൽ ആരെങ്കിലും യുദ്ധത്തിന്ന വന്ന വളഞ്ഞുവൊ!

വിക്രമൻ.

എന്നാൽ വിരോധമുണ്ടായിരുന്നില്ല. ബന്ധുക്കൾ യുദ്ധം ചെയ്തു.

വേത്രവതി.

എന്താണ ഭവാൻ അസംബന്ധം പറയുന്നത. ചുരുക്കത്തിലെങ്കിലും കാര്യം പറയൂ.

വിക്രമൻ.

പറയാം. കേൾക്ക.

ചൊല്ലേറുണ്ടീടുന്നയോഗീശ്വരനുടെവേഷധാരിയായ്
ധൂർത്തനാംപാർത്ഥനിപ്പോ
ളിക്കണ്ടീടുന്നൃപന്മാർനിജപുരമതിൽനിന്നിങ്ങു
വന്നോരുശേഷം
ഉൾക്കൊണ്ടീടുന്നൊരാർത്ത്യായദുനൃപസവിധേയാംസു
ഭദ്രയെപ്പൃഥ്വീശയോടെ
കൈക്കൊണ്ടെത്തുംമടിക്കാതുടനൊരജനിയിൽത്ത
ന്നെപോയാൻദുരാത്മാ. (൨)

വേത്രവതി.

എന്നാൽ പരിഭ്രമിക്കുവാനില്ല.

വിക്രമൻ.

എന്തുകൊണ്ട!

വേത്രവതി.

അൎജ്ജുനനാണ കൊണ്ടുപോയതെങ്കിൽ അതിന്ന ശ്രീകൃഷ്ണസ്വാമിയുടെ അറിവുണ്ടായിരിക്കുണം. അദ്ദേഹത്തിന്റെ ഹിതം അറിയാതെ അൎജ്ജുനൻ ഒരിക്കലും ഈവിധം പ്രവൃത്തിക്കുകയില്ല.

വിക്രമൻ.

ശ്രീകൃഷ്ണസ്വാമി ഇവിടെ ആയിരുന്നില്ലേ; അപ്പോൾ അവിടെ നടന്ന കഥ എങ്ങിനെ അറിയും !

വേത്രവതി.

ഇന്നലെ രാത്രി ഇവിടെ നിന്ന എവിടേക്കോ എഴുന്നെള്ളുന്നതു കണ്ടു. ദ്വാരകക്കു തന്നെയായിരിക്കുമെന്നാണ ഇപ്പോൾ എനിക്കു തോന്നുന്നത.

വിക്രമൻ.

അദ്ദേഹം ഇവിടെ ഇല്ലേ ?

വേത്രവതി.

ഇപ്പോഴുണ്ടു. അദ്ദേഹത്തിന്ന അസാദ്ധ്യമായിട്ടെന്തെങ്കിലുമുണ്ടൊ !

വിക്രമൻ.

ഇരിക്കട്ടെ. ശ്രീകൃഷ്ണസ്വാമി എഴുന്നെള്ളുമ്പോൾ കൂടെ ആരെങ്കിലും ഉണ്ടായിരുന്നുവൊ !

വേത്രവതി.

അതിനിക്കു നിശ്ചയമില്ല. അവരുടെ പോക്കും എന്റെ നിദ്രയുടെ വരവും ഒരു സമയത്തായിരുന്നതിനാൽ അതറിവാൻ എനിക്കു സാധിച്ചില്ല. ആകട്ടെ ഭവാൻ ശേഷവും പറയു.

വിക്രമൻ.

എന്താണ പറയുവാനുള്ളത ! അപ്പോൾ ഞങ്ങൾ ചെന്നടുത്തു.

വേത്രവതി.

പോകുന്നത നിങ്ങൾ എങ്ങിനെ അറിഞ്ഞു.

വിക്രമൻ.

അവർ നടത്തുന്ന ശബ്ദത്താൽ.

വേത്രവതി.

പിന്നെ. പിന്നെ.

വിക്രമൻ.

പിന്നെ അതി ഭയങ്കരമായ യുദ്ധംചെയ്തു ഞങ്ങളെ ജയിച്ചു സുഭദ്രയെ കൊണ്ടുപോകയും ചെയ്തു.

വേത്രവതി.

അൎജ്ജുനന്ന സഹായമായിട്ട ആരെങ്കിലും ഉണ്ടായിരുന്നുവോ ?

വിക്രമൻ.

അദ്ദേഹത്തിന്ന വേറെ സഹായം ആവശ്യമില്ല. ഇങ്ങിനെ പരാക്രമശാലിയായിട്ട ഭൂലോകത്തിൽ ആരും തന്നെ ഇല്ലെന്ന പറയാം.

വേത്രവതി.

തേർ തെളിപ്പാനെങ്കിലും മറ്റുസഹായംകൂടാതെകഴിയുമൊ ?

വിക്രമൻ.

പീൎത്താരൌത്സുക്യമോടുംവിജയനുടെരഥം
ഭദ്രതാനേതെളിച്ചു
കൂൎത്താരമ്പുങ്ങൾപാൎത്ഥൻപെരുമഴപൊ
രിയ്യുംവണ്ണമേററംപൊഴിച്ചു
പാൎത്താൽനേരിട്ടെതിൎപ്പാനവനൊടുകഴിവി
ല്ലായ്കയാൽഞങ്ങളെല്ലാ
മാൎത്തന്മാരായ്പ്പുണ്ണിപ്പെട്ടൊരവിധമവിടം
വിട്ടുവേഗംതിരിച്ചു (൪)

വേത്രവതി.

നിങ്ങൾ പലർകൂടി ഒരുവനോടൊഴിച്ചത വിചാരിക്കുമ്പോൾ എനിക്കുത്ഭുതം തോന്നുന്നു.

വിക്രമൻ.

അപ്പോൾ ഭവതി അവിടെ ഉണ്ടായിരുന്നെങ്കിൽ ഇങ്ങിനെ പറകയില്ല. എന്തെന്നാൽ,

ധൃഷ്ടനാംവിജയനെട്ടുദിക്കുമൊരുപോലെഞെ
ട്ടുമൊരുമട്ടിലായ്

ഇഷ്ടിയോടെചെറുഞാൺവലിച്ചതിശമോടു
വിട്ടുവിലോററവും
വിഷ്ടപംമുഴുവനുംവിറച്ചിതതിരൂക്ഷനാ
യിതകരങ്ങളാൽ
വൃഷ്ടിപോലെശരമെയ്തിട്ടംപൊഴുതിലുള്ളതോ
ഷൂരചെയ്പതെന്തോ ? (൫)

ചൃതുക്കിച്ചൊല്ലീടാമവനൊടു പടയ്ക്കിന്നെതിരിടാൻ
കരുത്തുള്ളോർലോകത്രയമതിലുമില്ലെന്നുനിയതം
തരത്തിൽദിവ്യാസ്ത്രങ്ങളെയുടനുടൻതന്നെവിട്ടമ
മരത്താലേപാരംകിടുകിടെവിറയ്ക്കുംത്രിദിവവും. (൬)

വേത്രവതി.

എന്നാൽ അദ്ദേഹത്തിനെ അൎജ്ജുനനെന്നു നിങ്ങൾ എങ്ങിനെ ധരിച്ചു ? സുഭദ്രയുടെസൌന്ദൎയ്യാതിശയത്തെ ആരെങ്കിലും പറഞ്ഞുകേട്ടിട്ടു ഇന്ദ്രനൊ മറെറാ മനുഷ്യരൂപം ധരിച്ചുവന്നു അവളെക്കൊണ്ടു പോയതായിരിക്കാം.

വിക്രമൻ.

ഓജസ്സും പരാക്രമവും കണ്ടിട്ടു ഞങ്ങളും അങ്ങിനെ തന്നെ ശങ്കിച്ചിരുന്നു. പിന്നെ അദ്ദേഹം അയച്ച ശസ്ത്രങ്ങൾ വീണുകിടക്കുന്നതിൽ അൎജ്ജുനനെന്നു് വ്യക്തമായി എഴുതിയിരിക്കുന്നതു കണ്ടതിന്നു ശേഷമാണു സന്ദേഹം തീൎന്നതു.

വേത്രവതി.

ആ അസ്ത്രമായിരിക്കുമോ ഭവാന്റെ കയ്യിലിരിക്കുന്നതു ?

വിക്രമൻ.

അതെ. ബലഭദ്രസ്വാമിയെ കാണിക്കുവാൻ കൊണ്ടുവന്നതാണു. അദ്ദേഹം പള്ളിക്കുറുപ്പുണൎന്നുവോ ?

വേത്രവതി.

ഉണൎന്നുവോ എന്നു നോക്കാം. വരു.

[രണ്ടു പേരും പോയി]

പൂൎവ്വാംഗം കഴിഞ്ഞു.

## അഞ്ചാമങ്കം

അനന്തരം സുഭദ്രാപഹരണാനന്തരമിട്ടു

ബലഭദ്രര് പ്രവേശിക്കുന്നു

ബലഭദ്രര്.

ദിക്കെട്ടും ഞെട്ടുമാറെന്തൊരു രവമെവിട
ന്നിങ്ങു കേൾക്കുന്നതിപ്പോ
ളിക്കാലം കാറുകാണാതിടിയുടെ നിനദം
കേൾപ്പതിന്നില്ല ബന്ധം
വക്കാണത്തിന്നു കോപ്പിട്ടസുരവരന്മാരൊ
ത്തൊന്നിച്ചു വായ്ക്കും
ന്നാംക്കോപത്തോടിവണ്ണം പടഹനിരയടി
ക്കുന്നതോ ഘോരഘോരം ? (൧)

[ആലോചിച്ചിട്ടു]

ദ്വാരകയിൽ നിന്നാണ കേൾക്കുന്നത. എന്നു മാത്രമല്ല രണഭേരി അടിക്കുകയുമാണ.

[വിചാരത്തോടെ]

കെല്പോടെൻപുരിതന്നിൽനിന്നധികമായ്
ഭേരീരവം കേൾപ്പതി
ന്നിപ്പോളെന്തു സംബന്ധമീയവസരം
കണ്ടിട്ടരാതിവ്രജം
ക്ഷിപ്രം വന്നു ചുഴന്നിതോ യതിവരൻ
തന്നോടു കൂടീട്ടവൻ
മൽപ്രേമാസ്പദമാം സുഭദ്രയെ ബലാൽ
ദ്രോഹിക്കുമോ പാപികൾ ! (൨)

ഏതായാലും കൃഷ്ണാദിവന്മാരെ വരുത്തുകതന്നെ. അവരോടുകൂടി ആലോചിച്ചു വേണ്ടുംവിധം തീൎച്ചയാക്കാം. ആരാണവിടെ !

വേത്രവതി. [പ്രവേശിച്ചു]

അടിയൻ.

ബലഭദ്രര്.

കൃഷ്ണാദിവന്മാരോട വേഗത്തിൽ ഇവിടെക്കു വരുവാൻ പറയുക.

വേത്രവതി.

ഒന്നുണൎത്തിപ്പാനുണ്ട.

ബലഭദ്രർ.

കേൾക്കട്ടെ.

വേത്രവതി.

ദ്വാരകാപുരത്തിൽ നിന്ന വിക്രമൻ വന്ന സമയം കാത്തു നില്ക്കുന്നുണ്ട.

ബലഭദ്രർ. [ആത്മഗതം]

നന്നായി. വേഗത്തിൽ സൂക്ഷ്മം അറിയാറായല്ലൊ.

[പ്രകാശം]

വരുവാൻ പറയു.

വേത്രവതി.

കല്പനപോലെ. [പോയി]

[അനന്തരം വിക്രമൻ പ്രവേശിച്ചു
ബലഭദ്രരെ നമസ്കരിക്കുന്നു.]

ബലഭദ്രർ.

നീയിപ്പോളെന്തിനാണ വന്നത ? ദ്വാരകയിൽ വല്ല വിശേഷവുമുണ്ടൊ ?

വിക്രമൻ.

ഉണ്ട.

ബലഭദ്രർ.

എന്നാൽ പറയു.

വിക്രമൻ.

അവിടെയുണ്ടായിരുന്ന കപടസന്ന്യാസി കന്യകയെ കളവു ചെയ്തു കൊണ്ടു പോയി.

ബലഭദ്രർ. [പരിഭ്രമത്തോടെ]

എന്ത ! ഒന്നുകൂടി പറയു.

വിക്രമൻ.

കന്യകയെ ഇന്നലെ രാത്രിയിൽ തന്നെ ആ ഭിക്ഷു കട്ടുകൊണ്ടുപോയി.

ബലഭദ്രർ. [ആത്മഗതം]

കഷ്ടം ! കഷ്ടം ! അന്ന കൃഷ്ണൻ പറഞ്ഞതിനെ ധിക്കരിച്ചു
യാൽ വന്ന ആപത്താണിത.

[പ്രകാശം]

അവനാരാണ ! ശേഷവും പറയു.

വിക്രമൻ.

യതിയായ്വാസവതനയൻ
മതിമുഖിയെകട്ടുകൊണ്ടുപോകമ്പോൾ
പതിവുധരിച്ചതടുത്താ
രതിപതരമ്യംഞങ്ങളുടെശ്രമംവിഫലം. (൯)

ബലഭദ്രർ.

ആര ! അർജ്ജുനനൊ !

വിക്രമൻ.

ഈ ശരം നോക്കിയാൽ സംശയം തീരും.



[ശരം കയ്യിൽ കൊടുക്കുന്നു]

[അപ്പോൾ കൃഷ്ണാദികൾ പ്രവേശിച്ചു
യഥായോഗ്യം ബലഭദ്രരെ ഉപചാരം
ചെയ്തു ഇരിക്കുന്നു]

ബലഭദ്രർ. [ശരംവാങ്ങിനോക്കീട്ടുക്രോധത്തോടെ, കൃഷ്ണനോട]

കേട്ടിടേണംവിശേഷംയതിയുടെവടിവായ്
ദുഷ്ടനാംഫൽഗുനൻതാൻ
കഷ്ടംനമ്മെച്ചതിച്ചെൻഭഗിനിയെരഭസംവ്യാ
ജമായ്ക്കൊണ്ടുപോയാൻ
ഒട്ടല്ലോർത്താൽനമുക്കിന്നവമതിയതിനാ
ലിഷ്ടനെന്നുള്ളഭാവം
പെട്ടെന്നിപ്പോൾവെടിഞ്ഞീയധമനുടെമദം
പോക്കണംശങ്കയെന്യേ. (൧൦)

കൃഷ്ണൻ. [ആത്മഗതം]

അർജ്ജുനൻ സുഭദ്രയെ വ്യാജമായിട്ടല്ല കൊണ്ടുപോയത. വേണ്ടവിധം തന്നെയാണ.

[അല്പം അനുതാപത്തെ
അഭിനയിച്ചിട്ടു, പ്രകാശം]

കഷ്ടം ! കഷ്ടം ! ശിഷ്ടനെന്നോർത്തുനാം
ധൃഷ്ടൻതന്നിൽഭക്തിയാൽചെയ്യുതെല്ലാം
കേട്ടീടുമ്പോൾശിഷ്ടരാംലോകരെല്ലാം
കൂട്ടത്തോടെഹന്ത ! പൊട്ടിച്ചിരിയ്ക്കും. (൧൧)

ഉദ്ധവർ. [ആത്മഗതം]

ഇദ്ദേഹത്തിന്റെ അറിവു കൂടാതെ അർജ്ജുനൻ ഇങ്ങിനെ ചെയ്യുമൊ ? ഇതു എനിയ്ക്കു അത്ര ബോദ്ധ്യമാകുന്നില്ല.

[പ്രകാശം]

കന്യകയെ കൊണ്ടുപോയതു അർജ്ജുനനാണെങ്കിൽ കുറെ ആലോചിയ്ക്കാനുണ്ടു.

കൃഷ്ണൻ. [ആത്മഗതം]

ഉദ്ധവർ ഇങ്ങിനെ പറയുന്നതു എന്താണു ? ഒരു സമയം വല്ലതും ശങ്കിച്ചിരിയ്ക്കുമൊ ? ഇതിന്നു ഒരു സംഗതിയുമില്ലല്ലൊ.

ബലഭദ്രർ.

ആലോചിയ്ക്കുവാനെന്തുണ്ടു ; അർജ്ജുനനായാൽ വല്ല വിശേഷവുമുണ്ടൊ ?

പൂജ്യനാം വിജയനിന്നുചെയ്യൊരതിസാഹസം
ഏതിനിനയ്ക്കിലൊ
ത്യാജ്യനാകുമഹികേതനൻവളരെയോഗ്യനി
ല്ലതിന്നുസംശയം
അന്ധഭൂപതിസുതന്നുമാധവിയിലുണ്ടുവാഞ്ഛ
പുനരെങ്കിലും
ബന്ധുവാംസുരവരാത്മജന്റെതൊഴിൽചെയ്യു
യില്ലവനൊരിയ്ക്കലും. (൧൨)

കൃഷ്ണൻ. [ഉദ്ധവരെഅഭിപ്രായത്തോ
ടുകൂടെനോക്കീട്ടു, ആത്മഗതം]

പണ്ടു വിവാഹാലോചനയിങ്കൽ ഞാൻ അർജ്ജുനന്നു സഹായമായി സംസാരിച്ചതുകൊണ്ടുള്ള ഉപാലംഭമാണിതു.

ഉദ്ധവർ. [ആത്മഗതം]

ജ്യേഷ്ഠന്റെ വാക്കിലുള്ള സാരം അൎജ്ജുനൻ നല്ലവണ്ണം ധരിച്ചു എന്ന അദ്ദേഹത്തിന്റെ വീക്ഷണം പറയുന്നുണ്ട.

ബലഭദ്രർ.

ധൂൎത്തനാകുന്നൊരു പാൎത്ഥനോടുപകരം പോ
രിപ്പുവാൻമല്ലരേ
ചേൎത്തീടുന്നകഠോരമായമുസലംപോരുന്ന
താമെങ്കിലും
ഓൎത്തീടുന്നളവന്തകാത്മജനുള്ളണ്ണം ചിത്തത്തി
ലത്യുൽക്കടം
കത്തീടുന്നൊരുകോപദാവദഹനൻമങ്ങുന്ന
തെല്ലിങ്ങഹോ. (൧൩)

കൃഷ്ണൻ.

ആ സന്യാസിയെ കന്യകാമന്ദിരത്തിങ്കലേക്കു അയക്കുമ്പോഴും തന്നെ ഞാൻ ഈ വൈഷമ്യമൊക്കെ അറിയിച്ചില്ലേ?

ബലഭദ്രർ.

പുറമെ കാണുന്ന അവസ്ഥകളെക്കൊണ്ടു യോഗ്യതായോഗ്യതകളെ നിശ്ചയിക്കുന്നത കൂടാതെ ഒരുവന്റെ ഹൃദയം അറിവാൻ ആൎക്ക കഴിയും?

ഉദ്ധവർ.

അതു ശരിതന്നെ. എങ്കിലും പൂൎവ്വബന്ധുവും ശ്രീകൃഷ്ണസ്വാമിക്കു അത്യന്തം സ്നേഹിതനുമായിരിക്കുന്ന അൎജ്ജുനൻ ഇങ്ങിനെ പ്രവൃത്തിച്ചത വളരെ സാഹസമായി.

ബലഭദ്രർ. [അമൎഷത്തോടെ]

എടുത്തുമുസലത്തെഞാൻധടിതിയോടി
എത്തീട്ടവൻ
തട്ടത്തടകിരീടിതന്നുടലടിച്ചുപൊടി
ച്ചീക്ഷണം
ഇട്ടത്തുടരെഭൂവിലെച്ചോറികൾക്കിടും
ചോരയാൽ

കെട്ടത്തുവനെരിഞ്ഞിടുംകഠിനമായ
കോപാഗ്നിയെ. (൧൭)

ഉദ്ധവർ. [ബലഭദ്രരെ നോക്കീട്ടു, ആത്മഗതം]

ഒ! ഇദ്ദേഹം വളരെ കോപിച്ചിരിക്കുന്നു. ഇപ്പോളൊരു വിധം സമാധാനപ്പെടുത്തിയില്ലെങ്കിൽ അൎജ്ജുനനെ സംഹരിക്കും, നിശ്ചയം. അദ്ദേഹം സ്വഭാവത്താൽ വളരെ യോഗ്യനായ ഒരു മഹാപുരുഷനാണു. എന്നാൽ അസഹ്യമായിരിക്കുന്ന മദനതാപത്താൽ നിവൃത്തിയില്ലായ്കകൊണ്ടു ഈ ആഭാസകൃത്യം ചെയ്യുതായിരിക്കണം. ആകട്ടെ. ശ്രീകൃഷ്ണസ്വാമിയുടെ പ്രകൃതംകൂടി കാണട്ടെ.

കൃഷ്ണൻ. [അഹംകാരത്തെ നടിച്ചിട്ടു]

ഇക്കാലംഞാനിരിക്കെപ്പുരുഷന്മാരൊരരിയെ
ക്കൊല്ലുവാൻവേണ്ടുന്നെന്തി
ന്നുംക്കാമ്പിൽചിന്തചെയ്യുന്നതുമവസഹ
ജൻപോരുമിപ്പോരിനിപ്പോൾ
ശീഘ്രംചക്രായുധത്താലരിയുടെകുലവും
കൂടിനീറാക്കിവാക്കും
ന്നുംകോപംതീൎത്തുകൊണ്ടീടുവനരനിമിഷം
കൊണ്ടുവേണ്ടാവിഷാദം. (൧൮)
ഇനിമേൽപാണ്ഡവചരിതം
തനിയെശേഷിക്കയില്ലസന്ദേഹം
നിനവുവെടിഞ്ഞുനടക്കും
ജനമിതുകണ്ടിട്ടടങ്ങേണം. (൧൯)

ഉദ്ധവർ. [ആത്മഗതം]

ഇപ്പോൾ രണ്ടു പേരും ഒരുപോലെ ആയി. ഇനി മൌനം പറ്റുകയില്ല.

[പ്രകാശം]

ഉരുചതുരതകോപത്താ
ലൊരുമിച്ചാലിസ്സഹോദരസംപ്രവൃത്തിപ്പാൻ

കരുതുകിലേററവുമത്ഭുതം
വരുമെല്ലോകന്യകൾക്കുമതോർക്കേണം. (൬൭)

ബലഭദ്രർ. [ശാന്തതയോടുകൂടെ]

ശരിതന്നെ. ആ കാര്യം ഞാനാലോചിച്ചില്ല. കഷ്ടം! കഷ്ടം! സുഭദ്ര ബാല്യവൈധവ്യദുഃഖത്താൽ തപിക്കുന്നത നോം എങ്ങിനെ കണ്ടു സഹിക്കും?

കൃഷ്ണൻ.

ആ താപം കാണാതെ കഴിക്കാം.

പാർത്താൽനിർമ്മലമായയാദവകുലത്തിങ്കൽകളങ്കത്തിനെ
ചേർത്താമായവിനാരിയെങ്കിലുടനെൻകൊല്ലാതിരിക്കില്ലഞാൻ
പാർത്ഥൻതന്നുടെകണ്ഠവുംപുനരുടൻഛേദിച്ചുയുദ്ധേപരെ
ചേർത്തീടാമിഹകാർയ്യയായ്ഭഗിനിതാൻപിന്നെതപിച്ചീടുമോ? ( )

അതിനാൽ ഞാനിപ്പോൾ തന്നെ പോകുന്നു. ആരാണവിടെ? ദാരുകനോട വേഗത്തിൽ രഥംകൊണ്ടു വരുവാൻ പറയുക.

ഉദ്ധവർ. [ആത്മഗതം]

ഇദ്ദേഹത്തിന്റെ സഹോദരിസ്നേഹവും ഗുരുഭക്തിയും ആലോചിക്കുമ്പോൾ ഇങ്ങിനെ പറയുന്നതിന്നൊരു കാരണവും കാണുന്നില്ല. അതിനാൽ ഇതിൽ എന്തോ കള്ളവുണ്ടെന്ന തോന്നുന്നു. ഇരിക്കട്ടെ വഴിയെ അറിയാം.

ബലഭദ്രർ. [കരുണയോടു കൂടെ കൃഷ്ണനോട]

മൂന്നാംനിഷ്ഠുരനായകംസനദയംചെയ്യുന്നകർമ്മത്തിനാൽ
തന്നേസന്തതമേററവുംജനനിതാൻകേണിട്ടുവാഴുംവിധൌ
ഇന്നേററംപ്രിയപുത്രനാകിയഭവാനിസ്സാഹസംചെയ്കിലോ
വന്നീടുംപരിതാപമെന്തുപറയാംമാതാവിനുംതാതനും. (൬൮)

ഉദ്ധവർ.

പ്രായേണ ജനങ്ങൾക്ക സംഭവിക്കുന്ന ദുഃഖങ്ങൾക്കൊക്കെ ഓരോരോ കാരണവശാൽ ഒരു വിധം സമാധാനമുണ്ട. എന്നാലീദമ്പതിമാൎക്ക അതിന്ന വഴിയില്ല.

ബലഭദ്രർ.

നിനക്കുമീപുത്രിയിലേററവുംപ്രിയം
ഭവിക്കയാൽമാലിതൊഴിച്ചിരിപ്പതും
വധിക്കിലോമാധവിതന്നെയക്ഷണം
മരിക്കുമത്താപമൊടമ്മയുംദ്രവം. (൨൦)

എന്നുമാത്രമല്ല, ഭർത്തൃദുഃഖത്താലും ശത്രുപീഡകൊണ്ടും പരിതപിക്കുന്ന ആൎയ്യയായ കുന്തീദേവിക്കു ഇനി പുത്രശോകം കൂടി ഉണ്ടാക്കിത്തീൎക്കരുത.

ഉദ്ധവർ. [ബഹുമാനത്തോടു കൂടെ ആത്മഗതം]

ഇദ്ദേഹത്തിന്ന വൈരികളിൽ കൂടി ഇപ്രകാരം കാരുണ്യം ഭവിക്കുന്നുവല്ലൊ. ഇത്ര നിൎമ്മലമായ മനസ്സു മററാൎക്കുമില്ലെന്ന തന്നെ പറയാം.

ശ്രീകൃഷ്ണൻ. [ആത്മഗതം]

കാൎയ്യം ഒരു വിധം ഞാനുദ്ദേശിച്ച ദിക്കിലായി. ഇനി ശങ്കിക്കുവാനില്ല.

[ശാന്തതയോടെ, പ്രകാശം]

എന്നാൽ ജ്യേഷ്ഠന്റെ ഹിതംപോലെ ചെയ്യാം. ഇനി വേണ്ടപോലെ അരുളിച്ചെയ്യുക.

ബലഭദ്രർ.

ഇപ്പോൾ പാണ്ഡവന്മാരും സുഭദ്രയും ഇതുകൊണ്ടു വളരെ ഭയപ്പെട്ടിരിക്കുമായിരിക്കും. നോം ചെന്ന അവരെ സമാധാനപ്പെടുത്തണം.

[ഉദ്ധവരോടു]

അങ്ങിനെയല്ലെ !

ഉദ്ധവർ.

അതിനെന്തു സംശയം.

ശ്രീകൃഷ്ണൻ.

എന്നാൽ പുറപ്പെടുക.

ബലഭദ്രർ.

ഉദ്ധവൻ ദ്വാരകയിൽചെന്ന ബന്ധുജനങ്ങളേയും അന്തഃപുരസ്ത്രീകളേയും കൂട്ടിക്കൊണ്ടു വേഗത്തിൽ വരു. ഞങ്ങൾ ഈ വഴിക്കു തന്നെ പോകട്ടെ.

ഉദ്ധവർ.

അങ്ങിനെതന്നെ.

[പോയി]

[അനന്തരം ദാരുകൻ പ്രവേശിക്കുന്നു]

ദാരുകൻ.

മഹാരാജാക്കന്മാർ ജയിക്കട്ടെ. രഥം സജ്ജമാക്കീട്ടുണ്ടു. അതിൽ ആരോഹണം ചെയ്യാം.

ബലഭദ്രകൃഷ്ണന്മാർ.

[അഞ്ചാറടി നടന്നിട്ടു, രഥാരോഹണത്തെ അഭിനയിക്കുന്നു]

ബലഭദ്രർ. [ദാരുകനോടു]

ഇന്ദ്രപ്രസ്ഥത്തിങ്കലേക്കു വേഗത്തിൽ രഥത്തെ നടത്തുക.

ദാരുകൻ.

കല്പനപോലെ!

[രഥവേഗത്തെ നടിച്ചിട്ടു]

മഹാരാജാക്കന്മാർ തൃക്കണ്ണോക്കുക.

ഏററംവേഗംചരിക്കും പവനനുമൊരുമി-
പോക്കുവാനെന്നപോലി-
ന്നൂററത്തോടേശരിക്കുന്നൊരു രഥമിതിൽനി-
ന്നതുവിക്കുംമുഖത്താൽ
ചുററുംനില്ക്കും ദ്രുമൌഘം ചരിതമൊടപുനാ
തങ്ങളിൽതച്ചൊടിഞ്ഞും
ഊററംവേഗാൽചുലഞ്ഞിട്ടിഹ ചിലതുമറി-
ഞ്ഞും പതിക്കുന്നതുണ്ടേ. (൨൨)

ബലഭദ്രർ. [നോക്കീട്ടു, സന്തോഷത്തോടെ]

ശരിതന്നെ. നോമിപ്പോൾ മാർഗ്ഗമദ്ധ്യത്തിൽ എത്തി.

കൃഷ്ണൻ. [നോക്കീട്ടു]

അതാ! ഇന്ദ്രപ്രസ്ഥത്തിന്റെ സമീപത്തിലുള്ള ആ വലിയ പർവ്വതം കാണുന്നു.

ഏററംവാച്ചതുളലമിന്നഗഗനേതട്ടുന്നശൃംഗങ്ങളിൽ
പററീടുന്നഘനങ്ങളാലുമധികംസാന്ദ്രപ്രദേശേട്ടശം
മുററീടുന്നതമാലവൃക്ഷപടലത്താലുംവിളങ്ങീടുമി
ക്കുററൻപൎവ്വതമേററവുംപുകവമിക്കുന്നെന്നുതോന്നുന്നുമേ. ()

ബലഭദ്രൻ.

ഞാൻ ആ ശൈലം നല്ലവണ്ണം കാണുന്നതിന്നു മുമ്പു തന്നെ രഥം ആ പ്രദേശം വിട്ടുപോന്നു. ഇരിക്കട്ടെ ഈ കാണുന്ന ഉദ്യാനമേതാണ ?

ദാരുകൻ.

ഇതു പാണ്ഡവന്മാരുടെ പുരോദ്യാനമാകുന്നു.

ബലഭദ്രൻ. [അത്ഭുതത്തോടെ]

ഇത്ര വേഗം ഇവിടെ എത്തിയോ ?

[കൃഷ്ണനോട]

ഇനി രഥത്തിലിരുന്നു സഞ്ചരിക്കുന്നതു അത്ര ഭംഗിയല്ല. അതിനാൽ ഇവിടെ ഇറങ്ങി ഈ ഉദ്യാനത്തിൽകൂടി പട്ടണത്തിലേക്കു പോകുകയല്ലേ നല്ലതു ?

കൃഷ്ണൻ.

അങ്ങിനെതന്നെ.

ബലഭദ്രൻ.

ദാരുക ! രഥത്തെ നിൎത്തുക.

ദാരുകൻ.

കല്പനപോലെ. [അപ്രകാരം ചെയ്യുന്നു]

ബലഭദ്രകൃഷ്ണന്മാർ.

[രഥത്തിൽനിന്നു ഇറങ്ങുന്നതായി നടിച്ചിട്ട, ദാരുകനോട]

രഥം അവിടെ നില്ക്കട്ടെ. ദാരുകനും വരു.

ദാരുകൻ.

കല്പനപോലെ. [എല്ലാവരും ചുററി നടക്കുന്നു]

ബലഭദ്രൻ.

ഈ ഉദ്യാനം ഏററവും രമണീയം തന്നെ. എന്തുകൊണ്ടെന്നാൽ,

അത്യാനന്ദേനമാവിൻപുതിയകിസലയം
തിന്നുടൻകോകിലൌഘം

മത്തന്മാരായമന്ദംമധുരതരമിതാ
പഞ്ചമംപാടിടുന്നു
നൃത്തംചെയ്യുന്നപാരംകളികളോടുമയൂ
രങ്ങളാരാമമെങ്ങും
പുത്തൻതേനുണ്ടുമത്തഭ്രമരനിരമുദാ
മേളമായ്മൂളിടുന്നു. (൨൩)

കൃഷ്ണൻ.

ശരിതന്നെ. ഈ ഉദ്യാനശോഭ ഇവിടെ സഞ്ചരിക്കുന്നവൎക്കു വളരെ ആഹ്ലാദത്തെ ഉണ്ടാക്കുന്നു.

[ദാരുകനോട സാകാൎയ്യമായിട്ട]

മല്ലീവല്ലീഗൃഹത്തിൽപരിമളപൊഴിയും
പൂക്കളാൽമെത്തതീൎത്തി
ട്ടുല്ലാസത്തോടതിന്മേൽപ്പുതുമധുപനിനീ
രാൎത്തമോദംകളിച്ചും
മെല്ലെപ്പൂരേണുവാകുംപരിമളപടവാസ
ത്തെനന്നായ്ത്തൂകിയും
ചൊല്ലേറീടുംവസന്തത്തോടുസഹകളി
യാടുന്നിതുദ്യാനലക്ഷ്മി. (൨൪)

ദാരുകൻ. [മന്ദസ്മിതത്തോടെ, ആത്മഗതം]

ഇവരിൽ മദനന്റെ ജനകനെ സൌന്ദൎയ്യത്താലറിഞ്ഞുകൂടാ എങ്കിലും വാക്കിനാലറിയാം നിശ്ചയം.

[കൃഷ്ണനോട, പ്രകാശം]

തിരുമനസ്സുകൊണ്ടു അരുളിച്ചെയ്തതു പോലെ തന്നെ ഈ ഉപവനം വളരെ ശോഭിക്കുന്നു.

ബലഭദ്രർ.

ഇവിടെ സമീപം ഒരു സരസ്സുണ്ടെന്നു തോന്നുന്നു.

കളഹംസങ്ങളിദാനീം
ഗതിയൊടുശബ്ദിപ്പതുണ്ടുകേൾക്കുന്നു

കൃഷ്ണൻ.

എന്നുമാത്രമല്ല,

അളികുലകലിതധ്വാനം
വളരെക്കൌതുകഫലത്തെനൽകുന്നു. (൨൩)

ദാരുകൻ.

ഇതാ അടുത്ത ഒരു സരസ്സു കാണുന്നു.

കൃഷ്ണൻ.

കില്ലിക്കിളീസ്സരസികളിച്ചമന്ദമോദം
മല്ലാക്ഷീജനമധുനാഗമിച്ചന്തനം
സോല്ലാസംമുടിയിലണിഞ്ഞുകാന്തിമത്തും
മല്ലിപ്പൂനിരചിതറിക്കിടപ്പിതെങ്ങും. (൨൪)

ബലഭദ്രർ.

ഈ സരസ്സു ചുറ്റും പുഷ്പിച്ചു നില്ക്കുന്ന ലതകളാലുംവികസിച്ചിരിക്കുന്ന താമരയുടെയും കരിംകുവളത്തിന്റെയും പൂക്കളാലും ശോഭിക്കുന്നു.

ദാരുകൻ.

ഇവിടെ മധുപാനത്തിന്നു വന്നു നിറഞ്ഞിരിക്കുന്ന വണ്ടുകളാൽ ഈ സരസ്സ നീലവൎണ്ണമായിട്ടു കാണപ്പെടുന്നു.

കൃഷ്ണൻ. [സരസ്സിനെ ഉദ്ദേശിച്ചു]

നളിനിഭവതിയിങ്കൽസസ്പൃഹംരാജഹംസം
തെളിവൊടുകളിയാടുന്നേരമിന്ദിന്ദിരങ്ങൾ
വളരുമൊരുവിഷാദത്തോടുചുറ്റുംപറന്നി
ങ്ങൊളിവിലഥചരിച്ചീടുന്നതിന്നെന്തുബന്ധം ! (൨൫)

ദാരുകൻ.

[മുൻഭാഗത്തു നോക്കീട്ടു]

ധൎമ്മപുത്രമഹാരാജാവ ഇവിടക്കു എഴുന്നെള്ളുന്നുണ്ടു.

ബലഭദ്രർ.

നോം വന്ന വിവരം അറിഞ്ഞിട്ടു വരുന്നതായിരിക്കും. നമുക്കവിടെക്കുതന്നെ ചെല്ലുക. [ചുറ്റിനടക്കുന്നു]

ധൎമ്മപുത്രര. [പ്രവേശിച്ചു]

[ബലഭദ്രകൃഷ്ണന്മാരെ യഥായോഗ്യം ഉപചരിക്കുന്നു.]

ബലഭദ്രര.

സഖെ! ധൎമ്മപുത്ര! ഭവാനും അനുജന്മാരും സുഖമല്ലെ?

ധൎമ്മപുത്രര. [ആത്മഗതം]

ഇദ്ദേഹം ക്രോധിച്ചിരിക്കുമെന്നു കരുതി ഞാൻ വളരെ ഭയപ്പെട്ടിരുന്നു. ഈ ചോദ്യത്താൽ ആ ഭയമല്പം തീൎന്നു.

[വിനയത്തോടുകൂടി പ്രകാശം]

ഇങ്ങിനെയുള്ള ബന്ധുക്കളുള്ളപ്പോൾ ഞങ്ങൾക്കു സുഖക്കേടിന്നവകാശമുണ്ടൊ?

ബലഭദ്രർ. [അല്പം പശ്ചാത്താപത്തോടെ, ആത്മഗതം]

ഇപ്രകാരമുള്ള സുഹൃത്തിന്നു ഞാൻ വ്യസനത്തെ ഉണ്ടാക്കുവാൻ വിചാരിച്ചുവല്ലൊ. കഷ്ടം!

കൃഷ്ണൻ. [ആത്മഗതം]

ജ്യേഷ്ഠൻ പാണ്ഡവന്മാരിൽ വളരെ സ്നേഹത്തോടുകൂടിയാണു സംസാരിക്കുന്നതു. എന്നു മാത്രമല്ല, മുമ്പ ക്രോധിച്ചതിനെകുറിച്ചു അനുതപിക്കുന്നുണ്ടെന്നു കൂടി തോന്നുന്നു.

[അണിയറയിൽ]

ദ്വാരകയിൽ നിന്നും അവരോധജനങ്ങൾ വരുന്നുണ്ടു.

ധൎമ്മപുത്രർ. [പരിഭ്രമത്തോടെ]

ആരാണവിടെ! ഇവിടെയുള്ള അന്തഃപുരസ്ത്രീകളോടു പോയി അവരെ എതിരേറ്റു കൊണ്ടു വരുവാൻ പറയുക.

[ബലഭദ്രകൃഷ്ണന്മാരോട]

എന്നാലിനി പുരത്തിങ്കലേക്കു പോകുകയല്ലെ.

ബലഭദ്രകൃഷ്ണന്മാർ.

അങ്ങിനെതന്നെ.

[എല്ലാവരും ചുററി നടക്കുന്നു]

ബലഭദ്രർ. [കൃഷ്ണനോടസ്വകാൎയ്യമായിട്ട്]

സഹോദരിയുടെ വിവാഹ മഹോത്സവത്തിന്നായിട്ടെന്ന തോന്നുന്നു ഈ പുരം വളരെ ഭംഗിയായി അലങ്കരിച്ചിരിക്കുന്നത.

കൃഷ്ണൻ.

ശരിതന്നെ.

കത്തുംതിയ്യോത്തരത്നക്കൊടികളുമിടയിൽ
പത്തനംചുറ്റുമേററം
പുത്തൻമുത്താൽതൊടുത്തിട്ടതിരുചികലരും
തോരണശ്രേണിതാനും
അത്യുത്സാഹംരചിച്ചോരിതരതരവിതാനങ്ങളും
കാണ്കിലിപ്പോൾ
വൃത്രാരാതിക്കുപോലുംപുരമിതിലളവററുള്ള
മോഹംജനിക്കും. (൨൭)

ബലഭദ്രർ. [നോക്കീട്ട്]

നാം രാജമന്ദിരത്തിലെത്തിയല്ലൊ.

ധൎമ്മപുത്രർ.

ഇനി ഇവിടെ ഈ സിംഹാസനങ്ങളിൽ ഇരുന്ന അല്പം വിശ്രമിക്കാം.

ബലഭദ്രർ.

സഖേ! ഭവാനും ഇരിക്കുക.

ധൎമ്മപുത്രർ.

അങ്ങിനെതന്നെ.

[എല്ലാവരും ഇരിക്കുന്നു]

ബലഭദ്രർ. [നാലുപുറവും നോക്കീട്ട്]

അൎജ്ജുനനെവിടെ! കാണാനില്ലല്ലൊ.

ധൎമ്മപുത്രർ.

ഇവിടെയുണ്ട.

ബലഭദ്രർ.

എന്നാൽ ഇവിടെക്കു വരാഞ്ഞതെന്താണ? ഞങ്ങൾ വന്ന വിവരം അറിഞ്ഞില്ലെ!

കൃഷ്ണൻ. [ആത്മഗതം]

അൎജ്ജുനൻ നേരെ വരാത്തത ലജ്ജകൊണ്ടായിരിക്കും.

ധൎമ്മപുത്രർ.

അറിയായ്കയല്ല.

കൃത്യാകൃത്യവിവേകശൂന്യമതിയായുള്ളൊ
രബാലൻവിധി
പ്രത്യാസാലൊരുനിന്ദ്യകൎമ്മമൊരുനാൾ
ചെയ്യ്തീടിലബ്ബാലനിൽ
അത്യന്തംകൃപയുള്ളതൽഗുരുജനംക്രോധി
ക്കയില്ലെങ്കിലും
മത്യാമന്നുളവാക്കുമവന്നുണ്ടാക
മല്ലൊഭയം. (൫൯)



ബലഭദ്രർ.

അൎജ്ജുനൻ ഞങ്ങൾക്കഏറ്റവും ഉപകാരമാണചെയ്യ്തത. ആ സ്ഥിതിക്ക അൎജ്ജുനനോടസന്തോഷമല്ലാതെവിരോധമുണ്ടാകുമൊ?

കൃഷ്ണൻ.

വരഗുണമഖിലവുമിയലു
ന്നൊരുനാരനീക്കന്യയെക്കൊടുപ്പതിനായ്
കരളിൽപെരുകിയമോഹം
ത്വരിതമനായാസമിന്നുസാധിച്ചു. (൬൦)

[അനന്തരം ലജ്ജയാൽ അധോമുഖനായിട്ട അൎജ്ജുനനും, പാഞ്ചാലിയാൽ ഹസ്താവലംബിതയായിട്ട സുഭദ്രയും, ദേവകിയും, രുഗ്മിണിയും, പ്രവേശിക്കുന്നു]

[അന്യോന്യം യഥോചിതം ആചാരോപചാരങ്ങൾ ചെയ്യ എല്ലാവരും ഇരിക്കുന്നു]

ബലഭദ്രർ. [പാഞ്ചാലിയേയും സുഭദ്രയേയുംകണ്ടിട്ടആത്മഗതം]

ഒരുവനിരുവരുണ്ടെന്നാകിലൊഭാൎയ്യമാരായ്
പെരുകിയൊരുവിരോധംതമ്മിലുണ്ടാകുമെല്ലൊ

കണ്ണുകിലത്തുവിട്ടിഭദ്രയിൽപ്രേമമേവം
ശ്രീപാദാംബുജസ്ഥേതസ്സിന്നുള്ളതത്യന്തചിത്രം ! (൬൪)

ഇതു വളരെ ശ്ലാഘ്യംതന്നെ. ഇനി സുഭദ്രയ്ക്കു ഒരു സുഖക്കേടിന്നും കാരണമില്ല. ഇവരെല്ലാവരും അവളെ പുത്രിയെപ്പോലെ ലാളിക്കും നിശ്ചയം.

[സന്തോഷത്തോടെ, ധർമ്മപുത്രരോട പ്രകാശം]

ധർമ്മജതവമാഹാത്മ്യം
നന്മവളർത്തുന്നതിക്കലത്തിങ്കൽ

ധർമ്മപുത്രര. [വിനയത്തോടെ]

ഇന്നവൽകൃപയല്ലാ
തൊന്നുമെനിക്കില്ലോർക്കലത്തിന്നും. (൬൫)

കൃഷ്ണൻ. [സാകൂതമായിട്ട, അർജ്ജുനനോട]

സഖേ ! ഭവാനിനിയും അധോമുഖനായിട്ടു മൗനത്തെ അവലംബിച്ചിരിക്കുന്നതെന്താണ ? ജ്യേഷ്ഠന്റെ ഹിതവചനങ്ങൾ കേൾക്കുന്നില്ലേ !

അർജ്ജുനൻ. [ലജ്ജയോടുകൂടി അല്പം തല ഉയർത്തി ഇരിക്കുന്നു]

ബലഭദ്രര. [ധർമ്മപുത്രരോട]

ഞങ്ങൾ അർജ്ജുനന്ന സ്ത്രീധനം കൊടുക്കുവാനായി വിചാരിക്കുന്നു.

ധർമ്മപുത്രര.

യഥേഷ്ടം ചെയ്യാം.

ബലഭദ്രര. [കൃഷ്ണനോട]

എന്നാൽ കൊടുക്കുകയല്ലേ ?

ബലഭദ്രര. [അർജ്ജുനനോട]

സ്ത്രീധനമിതു തരുന്നേൻ
സാദരമിതു ! സ്വീകരിക്കുകളികന
അധിവെടിഞ്ഞിഹസുചിരം
മാധവിയോടുംസുഖേനവാഴ്ക ഭവാൻ. (൬൬)

[കൊടുക്കുന്നു]

അൎജ്ജുനൻ. [അത്യാനന്ദത്തോടെ സ്വീകരിക്കുന്നു]

ബലഭദ്രൻ. [സുഭദ്രയോടു]

കേടംകൂടാതെ ഗുണികമംഗലപ്പെരുമ
പാൎത്തിലിന്നുള്ള വിദ്വൈവതംദ്രഢം
നീക്കമില്ലപതിയെഭജിക്കിലോ
കയ്ക്കലഞ്ജസകലാൎത്ഥസിദ്ധിയും. (൩൨)

കൃഷ്ണൻ.

അതിനാൽ ഭൎത്തൃശുശ്രൂഷ ചെയ്തുകൊണ്ടു വളരെ കാലം സുഖമായിരിക്കുക.

ദേവകി.

[സുഭദ്രയെ ആലിംഗനം ചെയ്തിട്ടു]

എപ്പോഴുമാദരവോടേ നിൻ പതിയെ
ശുശ്രൂഷചെയ്യുന്നവളും
കല്യാണിജനവന്ദ്യയായയിസുതേ!
വാണീടുകേററവും നീ
തെല്ലുംമോദമവൻ നിന്നിലില്ലയായ്
വന്നീലയെന്നാകിലും
കല്യേചൊല്ലരുതപ്രിയംമനമതിൽ
ചിന്തിക്കയുംചെയ്യൊലാ. (൩൩)

രുഗ്മിണി. [സുഭദ്രയെ ആശ്ലേഷിച്ചു സാകാംക്ഷമായിട്ടു]

ഞങ്ങളിലുണ്ടായിരുന്ന പരിഭവമൊക്കെ ഇപ്പോഴും തീൎന്നില്ലേ?

സുഭദ്ര. [ലജ്ജയോടെ തല താഴ്ത്തി നില്ക്കുന്നു]

രുഗ്മിണി. [പ്രകാശം]

ഭദ്രെ! നീ സ്വാധീനപതികയായി ഭവിക്കട്ടെ.

[പാഞ്ചാലിയോടു]

സഖി! ഈ സമയത്തിൽ സാധാരണ സ്ത്രീകളോട പറയും പോലെ ഭവതിയോടു പറയുവാൻ ആവശ്യവും കാണുന്നില്ല.

പാഞ്ചാലി.

എന്റെ പ്രാണങ്ങളും സുഭദ്രയും തമ്മിൽ എനിക്കു അഭേദമെന്നു മാത്രം ഞാൻ പറയുന്നു.

കൃഷ്ണൻ. [അൎജ്ജുനനോട]

സഖേ! ഭവാനു എന്തു അഭീഷ്ടമാണു ഞാനിനിയും സാധിപ്പിക്കേണ്ടത?

അൎജ്ജുനൻ.

ഇവിടുത്തെ അനുഗ്രഹത്താൽ എനിക്കു സൎവ്വാഭീഷ്ടസിദ്ധിയും ഭവിച്ചു. എങ്കിലും ഭവൽകൃപയാലിങ്ങിനെ ഭവിക്കട്ടെ.

---

ഭരതവാക്യം.

ഉൽകൃഷ്ടവിദ്യവഴിപോലഭ്യസിച്ചുഹൃദി
ബോധംവളൎന്നുസുഖമായ്
മൎത്ത്യന്മാർഹൃദയമൊക്കുംവിധംകണവ
രൊന്നിച്ചുചേൎന്നുസുചിരം
പൊല്പെണ്ണുങ്ങളിന്നുനിജധൎമ്മംധരിച്ചുഭുവി
വാണീടണംസകൗതുകം
കൈക്കൊണ്ടടൻകരുണശൈലേന്ദ്രനന്ദിനി
യുമീശനേകണംമമസുഖം. (൩൯)

[എല്ലാവരും പോയി.]

അഞ്ചാമങ്കം

കഴിഞ്ഞു.

സുഭദ്രാൎജ്ജുനം

സമ്പൂൎണ്ണം.

# TESTIMONIALS.

I have carefully perused the Malayalam Drama entitled *Subhadrârjunam* and I am glad to say that it is an interesting and dignified composition. It undoubtedly depicts the dramatic talent of its authoress. The style is easy; alliterations are very many and the plot is clear. I hope and I wish that it will be as widely popular as any good Malayalam work in the language.

Trichur.
June 22, 1892.

KARELA VURMAH,
*First Prince of Cochin.*



---

We have much pleasure in introducing to the notice of the reading public an interesting little drama in Malayalam, composed recently by an educated Nair lady. The authoress, we understand, is a young lady who has already earned a name among the living poets of Malabar, and the work before us is an eloquent testimony to the capacity of a female mind. The historical land of *Kerala*, has, from time immemorial, been famous for its literary wealth, and it is undeniable that the richness of intellect and fertility of imagination which have, for centuries, characterized the literary *elite* of its people are, in no small degree, due to the congenial character of its social and domestic institutions. At the present day, when the march of material civilization characteristic of the nineteenth century, and the rage for "scientific reforms" which it has created have powerfully triumphed over imaginative faculty and poetic

sentiment, it is truly gratifying to welcome such a literary production as the one before us. It is a matter for profound delight that, in the present case, it is a female intellect that puts us in mind of the glory of our literary ancestry.

The poem before us is worthy of every praise coming as it does from the pen of a member of the soft sex. The subject of it is the well-known story of Arjunâ's marriage with Subhadra—a story that has bee handled in various forms by many a Sanskrit and Malayalam poet. Though there is nothing in the subject with which an ordinary scholar is not already familiar, still the skilful way in which the story is developed in its dramatic garb is certainly creditable.

The chief merit of this poem lies in its extreme purity of thought and elegance of diction. The style is graceful, and the language employed is, generally speaking, idiomatic. The deliniation of character and incident is true to nature, and the pourtrayal of human sentiments in its varying phases betokens a poetic capacity of no mean order. Judged by the severe canons of dramatic art, this little work is perhaps not free from blemishes, but against this must be set off the lyrical and metrical beauty of the poem which is certainly great. It is to be hoped that this gifted authoress will long continue to embellish the literature of Malabar, by the productions of her fertile pen, so as to render the literary reputation of *Kerala*, a subject of pride to its well-wishers.

THE HINDU.

